# വേദം പഠിക്കാൻ 100 നിർവ്വചനങ്ങൾ
## (ആര്യോദ്ദേശ്യരത്നമാല)

ശ്രീമദ് ദയാനന്ദ സരസ്വതി സ്വാമിയാൽ നിർമിതമായ
ഈശ്വരൻ തുടങ്ങിയ തത്വങ്ങളുടെ ലക്ഷണപ്രകാശിക

സമ്പാദനം

ആചാര്യ എം.ആർ.രാജേഷ്

For free distribution only.
This is to spread the message
of the life and ideals of
Maharshi Dayanada Saraswathi



**आर्ष साहित्य प्रचार ट्रस्ट के आर्थिक सहायता से**

Published With Financial Assistance From
Arsha Sahitya Prachar Trust
455, Khari Baoli, Delhi 110006
Email- arya.dp@gmail.com

Vedam Padikkan 100 Nirvachanangal
(Aryoddeshya Ratnamala)
with a short biography of
Maharshi Dayanad Saraswati
(Malayalam)
Edition : 2015
Printed at:
Geethanjali Offset Prints
Published by:
Kasyapashram
Kozhikode
Ph: 0495 2724700
www.hinduveda.in


മഹർഷി ദയാനന്ദ സരസ്വതി

ആധുനിക ഭാരതത്തിലെ ഏറ്റവും പ്രമുഖനായ വേദപണ്ഡിതനും സാമൂഹിക പരിഷ്കർത്താവുമായിരുന്നു മഹർഷി ദയാനന്ദ സരസ്വതി. പത്തൊമ്പതാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അദ്ദേഹമാണ് ആദ്യമായി 'സ്വരാജ്' സങ്കല്പത്തെ മുന്നോട്ടുവെച്ചത്. 'വേദങ്ങളിലേക്ക് മടങ്ങൂ' എന്ന ആഹ്വാനമുയർത്തിക്കൊണ്ട് ആര്യസമാജം സ്ഥാപിച്ചത് മഹർഷി ദയാനന്ദ സരസ്വതിയായിരുന്നു.

---

ജാതി ലിംഗഭേദമില്ലാതെ ആയിരക്കണക്കിനാളുകളെ വേദങ്ങളും വൈദിക ആചരണങ്ങളും പഠിപ്പിച്ച ആചാര്യ എം.ആർ. രാജേഷ് കാശ്യപ വേദ റിസർച്ച് ഫൗണ്ടേഷൻ സ്ഥാപകനാണ്. കർണാടകത്തിലെ പ്രസിദ്ധമായ വേദവിദ്യാപീഠമായ ഓം ശാന്തിധാം ഗുരുകുലം വേദാചാര്യ ബിരുദം നൽകി ആദരിച്ച ഏക കേരളീയനാണ് ദയാനന്ദ മഹർഷിയുടെ പ്രശിഷ്യ പരമ്പരയിൽപ്പെട്ട അദ്ദേഹം. കെ. മീരയാണ് ഭാര്യ. മക്കൾ വേദ ലക്ഷ്മി, വിദ്യാലക്ഷ്മി.


ആചാര്യ എം.ആർ. രാജേഷ്


മഹർഷി ദയാനന്ദ സരസ്വതി


സ്വാമി ശ്രദ്ധാനന്ദൻ


പണ്ഡിറ്റ് ഗുരുദത്ത് വിദ്യാർത്ഥി


ലാലാ ലജ്പത്റായ്


പണ്ഡിറ്റ് ലേഖ്റാം

# ആമുഖം

സുഹൃത്തേ,

ഈ പുസ്തകത്തിൽ വേദപഠനത്തിന് സഹായകമാകുന്ന 100 നിർവ്വചനങ്ങളാണുള്ളത്. വേദപഠനം സുഗമമാക്കാൻ ഇത് ഏറെ പ്രയോജനം ചെയ്യും, തീർച്ച.

**മീര.കെ.രാജേഷ്**

# മഹർഷി ദയാനന്ദ സരസ്വതി (1824–1883)

1. വേദങ്ങളാണ് നമ്മുടെ അടിസ്ഥാനഗ്രന്ഥമെന്ന് ജൈമിനി മഹർഷിക്കുശേഷം ആദ്യമായി ഉദ്ഘോഷിച്ചത് സ്വാമി ദയാനന്ദ സരസ്വതിയാണ്.
2. വൈദിക വീക്ഷണത്തിലും വിചാരധാരയിലും മഹർഷി ദയാനന്ദന്റെ വീക്ഷണം ഏറ്റവും സ്മരണീയമെന്ന് അരവിന്ദഘോഷ് പ്രഖ്യാപിച്ചു.
3. യുക്തി, തർക്കം എന്നിവയിലൂടെയും വിദ്യയുടെ ശരിയായ സമ്പാദനത്തിലൂടെയും മാത്രമേ യഥാർത്ഥ വൈദിക സംസ്ക്കാരത്തെ അറിയാനാകൂവെന്ന് അദ്ദേഹം വിശ്വസിച്ചു.
4. ഹിന്ദു – മുസ്ലീം – ക്രിസ്ത്യൻ – ബൗദ്ധ–ജൈന– സിക്ക് മതങ്ങളിലെ അന്ധവിശ്വാസങ്ങളെക്കുറിച്ചും അവയുടെ സ്വാധീനം ജനങ്ങളിൽ എത്രത്തോളമുണ്ടെന്നും കാണിച്ചുകൊണ്ട് സത്യാർത്ഥ പ്രകാശമെന്ന വിഖ്യാത ഗ്രന്ഥമെഴുതി.
5. ഫലം പറയുന്ന ജ്യോതിഷം, ചരടുമന്ത്രിച്ചുകെട്ടൽ, ബാധ ഒഴിപ്പിക്കൽ, പ്രേതം എന്നിവയെല്ലാം അന്ധവിശ്വാസമാണെന്നും അതിൽ കുടുങ്ങരുതെന്നും മഹർഷി ദയാനന്ദൻ ഉപദേശിച്ചു.
6. ജാതി ലിംഗഭേദമന്യേ ഏവരേയും വേദം പഠിപ്പിക്കാൻ അദ്ദേഹം ഉപദേശിച്ചു.
7. ആദ്യമായി ദളിതനും, സ്ത്രീയ്ക്കും പൂണൂൽ ഇട്ടുകൊടുക്കാനും അതുവഴി സാമൂഹിക നവോത്ഥാനത്തിന് വഴിയൊരുക്കാനും അദ്ദേഹത്തിന് കഴിഞ്ഞു.
8. അനാചാരങ്ങളുടെ ഒരു വലിയ പട്ടിക തന്നെ സത്യാർത്ഥ പ്രകാശത്തിൽ സ്വാമിജി പ്രഖ്യാപിച്ചു. അവയുടെ ചരിത്രപരമായ വഴികളെക്കുറിച്ചും വ്യക്തമാക്കിയ ആദ്യസന്യാസിയായിരുന്നു ദയാനന്ദൻ.
9. വ്യക്തിപൂജ, പൗരോഹിത്യപൂജ എന്നിവയെക്കുറിച്ചും സ്വാമിജി വ്യക്തമായ നിരീക്ഷണങ്ങൾ നടത്തി.
10. മഹർഷി ദയാനന്ദന്റെ പരീക്ഷണങ്ങളിൽ ആകൃഷ്ടനായി സ്വാതന്ത്ര്യ സമരരംഗത്ത് നിരവധി വ്യക്തികൾ സ്വന്തം ജീവിതം ബലി നൽകി.
11. അക്കൂട്ടത്തിലെ പ്രമുഖരാണ് ഭഗത്സിംഗ്, ലാലാ ലജ്പത്റായ്, പണ്ഡിറ്റ് ലേഖാറാം, സുഖദേവ്, സ്വാമി ശ്രദ്ധാനന്ദൻ എന്നിവർ
12. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തുകൊണ്ട് സ്വാമി ശ്രദ്ധാനന്ദൻ ജാതീയതക്കെതിരെയുള്ള പോരാട്ടത്തിൽ പങ്കെടുത്തു.
13. വിഗ്രഹാരാധനയുടെ യാഥാർത്ഥ്യമെന്തെന്നും ഈശ്വരാരാധന എങ്ങനെയെന്നും വേദവേദാന്തങ്ങളുടെ സാരസർവ്വസ്വം എന്തെന്നും സ്വാമിജി പ്രമാണസഹിതം വിശദീകരിച്ചു.

‘അന്ധവിശ്വാസവിമുക്തമായ
വേദപഠനത്തിന്
കാശ്യപാശ്രമത്തിലേക്ക്
സ്വാഗതം’

## മഹർഷി ദയാനന്ദന്റെ സമ്പൂർണ്ണ കൃതികൾ

1. സന്ധ്യ (ലഭ്യമല്ല) (1863)
2. ഭാഗവത ഖണ്ഡനം (1866)
3. പഞ്ചമഹായജ്ഞ വിധി (1874&1877)
4. സത്യാർത്ഥ പ്രകാശം (1875&1884)
5. ആര്യാഭിവിനയം (അപൂർണ്ണം) (1876)
6. സംസ്കാരവിധി (1877 & 1884)
7. ആര്യോദ്ദേശ്യ രത്നമാല (1877)
8. ഋഗ്വേദാദി ഭാഷ്യഭൂമിക- 1878
9. ഋഗ്വേദ ഭാഷ്യം (അപൂർണ്ണം) (1877-1899)
10. യജുർവേദ ഭാഷ്യം (1878-1879)
11. അഷ്ടാധ്യായി ഭാഷ്യം (2 ഭാഗങ്ങൾ) (അപൂർണ്ണം)
12. സംസ്കൃത വാക്യ പ്രബോധിനി (1879)
13. വ്യവഹാര ഭാനു (1879)
14. വേദാംഗ പ്രകാശം - (16 പുസ്തകങ്ങൾ)
    1. വർണോച്ചാരണ ശിക്ഷാ (1879)
    2. സന്ധി വിഷയം
    3. നാമികം
    4. കാരകം
    5. സാമാസികം
    6. തദ്ധിതം
    7. അവ്യയാർത്ഥം
    8. ആഖ്യാതികം
    9. സൗവരം
    10. പാരിഭാഷികം
    11. ധാതുപാഠം
    12. ഘനപാഠം
    13. ഉണാദികോശം
    14. നിഘണ്ടു
15. ഭ്രാന്തി നിവാരണം (1880)
16. ഭ്രമോച്ഛേദനം (1880)
17. അനു ഭ്രമോച്ഛേദനം (1880)
18. ഗോകരുണാനിധി (1880)
19. ചതുർവേദ വിഷയസൂചി (1971)
20. ആര്യസമാജത്തിന്റെ നിയമവും ഉപനിയമവും (1874)
21. ഉപദേശമഞ്ജരി (പൂന പ്രവചനം) (1875)
22. സ്വാമി ദയാനന്ദസരസ്വതിയുടെ ആത്മകഥ (1875)

## ഋഷി വചനം

ഒരിയ്ക്കൽ പാണ്ഡ്യ മോഹൻലാൽ വിഷ്ണുലാൽ മഹർഷി ദയാനന്ദനോട് ചോദിച്ചു. 'എന്തിനാണ് നിങ്ങൾ ആളുകളുടെ വിശ്വാസത്തെ പുച്ഛിച്ചു തള്ളുന്നത്. ഇത് നമ്മുടെ സമൂഹത്തിൽ അനൈക്യമല്ലേ ഉണ്ടാക്കുക.'

സ്വാമിജി പറഞ്ഞു:

*നമ്മുടെ ആശയങ്ങളുടെ വീഴ്ചയ്ക്ക് കാരണം നമ്മുടെ ധർമ്മ നേതാക്കൻമാരുടേയും ആചാര്യൻമാരുടേയും മുൻവിധികളുടെ ഫലമാണ്. അവരുടെ ചിന്തകളും ശ്രദ്ധയും തിരിച്ചുകൊണ്ടുവരേണ്ടതുണ്ട്. നമ്മുടെ ആശയങ്ങൾ മാത്രമല്ല, സ്വഭാവവും ജീവിതരീതിയും ദേശീയവീക്ഷണവും തകർക്കപ്പെട്ടു. നവോത്ഥാനത്തിന് ഗൗരവമായ നടപടികൾ സ്വീകരിച്ചില്ലെങ്കിൽ ആചാര്യൻമാരുടെ മുൻവിധികളിൽ കിടന്ന് എല്ലാം നശിക്കും. കോടിക്കണക്കിനാളുകൾ സനാതനധർമ്മം വെടിഞ്ഞുകഴിഞ്ഞു. സത്യത്തിന്റെയും നേരായ ഉപദേശങ്ങളുടേയും കടുത്ത അളവിലുള്ള മരുന്ന് തന്നെ നൽകിയില്ലെങ്കിൽ, തിന്മ നിറഞ്ഞ അനുഷ്ഠാനങ്ങളും ആചരണങ്ങളും ആശയങ്ങളും പദ്ധതികളും പാടെ നശിച്ചില്ലെങ്കിൽ ഈ വംശം കുറ്റിയറ്റുപോകും. ഞാൻ ചെയ്യുന്നതൊന്നും എന്റെ മാത്രം താല്പര്യങ്ങളല്ല. ഞാൻ ഈ കാര്യത്തിൽ സർവ്വവിധ ബുദ്ധിമുട്ടുകളും മാനഹാനിയും സഹിക്കുന്നുണ്ട്. എനിക്കെതിരെ ദുഷ്പ്രചരണങ്ങളും അവഹേളനങ്ങളും നടക്കുന്നു. കല്ലും ഇഷ്ടികകളും എടുത്തെന്നെ എറിയുന്നു. നിരവധി തവണ എനിക്ക് വിഷം തന്നു. എന്നിട്ടും ഈ ധർമ്മം തിരിച്ചുപിടിക്കാനും ഈ വർഗ്ഗത്തിന്റെ ഉണർവ്വിനും വേണ്ടിയാണ് ഞാനിതെല്ലാം സഹിക്കുന്നത്.*

# മഹർഷി ദയാനന്ദ സരസ്വതി
# ജീവിതവും ദർശനവും

ഇന്ന് ലോകത്തിന്റെ നാനാകോണുകളിൽ പ്രചലിതമായിരിക്കുന്ന നാഗരികസംസ്കൃതിയുടെ ആദിമൂലം ഭാരതമാണെന്നതിൽ പക്ഷാന്തരമുണ്ടാകുമെന്ന് തോന്നുന്നില്ല. എന്നാൽ ഈ സാംസ്കാരിക പ്രവാഹം അനസ്യൂതമായിരുന്നോ എന്നു ചോദിച്ചാൽ അല്ലെന്ന് ഭാരതചരിത്രം നമുക്ക് ചൂണ്ടിക്കാണിച്ചു തരും. സംസ്കാരത്തിന്റെ ഭാരതീയ ചരിത്രം പരിശോധിച്ചാൽ നിമ്നോന്നതമായ ഒരു ശ്രേണിയാണ് അതെന്ന് സ്പഷ്ടമാകും. ഇങ്ങനെ ഓരോ താഴ്ച സംഭവിക്കുമ്പോഴും നമ്മെ സമുത്കർഷത്തിലേക്ക് നയിക്കുവാൻ കെല്പുള്ള ഒരു യുഗപുരുഷനുണ്ടാവുക എന്നത് അഴിവില്ലാനിയമമാണ്. ഏതെല്ലാം അവസരത്തിൽ നാം ധർമ്മഗ്ലാനിയെ നേരിട്ടുവോ അപ്പോഴെല്ലാം ആ ച്യുതിയിൽ നിന്ന് നമ്മെ കര കയറ്റിയവരെ നാം ഋഷീശ്വരൻമാരെന്നോ യോഗേശ്വരൻമാരെന്നോ വിളിക്കുന്നു.

ടാർട്ടാറുകളും തുർക്കികളും അതിനുശേഷം മുഗളൻമാരും, ഇംഗ്ലീഷുകാരും ഏതാണ്ട് പത്തുപതിറ്റാണ്ടുകാലം ഭാരതസംസ്ക്കാരത്തെ വിശിഷ്യാ ഹിന്ദുധർമ്മത്തെ മുച്ചൂടും നശിപ്പിച്ചു. ശാസ്ത്രം, തത്ത്വജ്ഞാനം, കല, വൈദ്യം തുടങ്ങിയ സർവ്വവൈജ്ഞാനികശാഖകളുടേയും വളർച്ച അറ്റു പോയെന്നു തന്നെ പറയാം. ഹിമാലയം മുതൽ ഇന്ദുസരോവരം വരെയുള്ള ഈ ഭൂപ്രദേശം തമസ്സാൽ ആപ്ലാവനം ചെയ്യപ്പെട്ടു.

പൈശാചികമായ തന്ത്രവിദ്യതൊട്ട് കേവലമായ ജഡവാദം വരെയുള്ള ക്ഷുദ്ര സിദ്ധാന്തങ്ങൾക്ക് കേളീരംഗമായി ഭാരതം. ഏതൊരു ഭൂമിയാണോ യജ്ഞധൂമങ്ങളാൽ പവിത്രമായത് അവിടം മുഴുവൻ മദ്യമാംസാദികളുടെ ചൂരും പുകയും കൊണ്ടു നിറഞ്ഞു. ആലസ്യം ഓരോ ഭാരതീയന്റെയും സ്ഥായിയായ ഭാവമായി. ക്രിസ്തുമതപ്രചരണവും മുഹമ്മദീയാക്രമണവും കൂടിയായപ്പോൾ സനാതനധർമ്മത്തിന്റെ അന്ത്യമാണല്ലോ എന്നോർത്ത് മഹാമതികൾ ദുഃഖിതരായിത്തീർന്നിരിക്കണം. സാർവ്വജനീനമായതിനൊന്നും മാറ്റം വന്നുകൂടാറില്ല. ഈ ദുഃസ്ഥിതിയിൽ നിന്ന് ഭാരതത്തെ കരകയറ്റാൻ ഒരു യുഗപ്രഭാവൻ ഉത്ഥാനം ചെയ്തു. മനുഷ്യൻ അവന്റെ ചുറ്റുപാടിന്റെ സന്താനമാണെന്നു പറയുന്നത് എത്ര ശരിയാണ്.

ആരാണെന്നോ ഈ മഹായോഗി? മഹർഷി ദയാനന്ദസരസ്വതി. ഈ നാമം നമ്മുടെ കാതുകളിൽ പതിക്കുമ്പോൾ 'വേദങ്ങളിലേക്ക് മടങ്ങുക' എന്ന സിംഹ ഗർജ്ജനമാണ് നാം ആദ്യം ഓർക്കുക. ഈ അടിസ്ഥാന തത്ത്വത്തിൽ അദ്ദേഹം പടുത്തുയർത്തിയ ആദർശ പ്രക്രിയകൾ ഭാരത നവോത്ഥാനത്തിന് നാന്ദികുറിച്ചു. കാറൽ മാർക്സ്, മേക്സ് പ്ലാങ്ക്,ഡാർവിൻ, ജെ.ജെ.തോംസൺ തുടങ്ങിയ മഹാരഥികളാൽ യൂറോപ്യൻ തത്ത്വചിന്താമണ്ഡലം പ്രകമ്പനം കൊള്ളുമ്പോൾ ഇങ്ങ് കിഴക്ക് ഭാരത ചിന്താ പദ്ധതിയെ അതിന്റെ തനിമയിലേക്ക് തിരിച്ചുകൊണ്ടുചെല്ലാൻ ദയാനന്ദസരസ്വതിക്ക് സാധിച്ചു. ഈ ചിന്താഗതി ദയാനന്ദനിൽ ജനിപ്പിച്ചത് അദ്ദേഹത്തിന്റെ പൂജ്യഗുരു വിരജാനന്ദ സരസ്വതിയായിരുന്നു. ഈ പ്രക്രിയയെ നമുക്ക് നവോത്ഥാനം എന്ന് വിളിക്കാം. തന്റെ കാവ്യാത്മക ഭാഷയിൽ അരവിന്ദ മഹർഷി ദയാനന്ദസരസ്വതിയെ നിരീക്ഷിക്കുന്നതിങ്ങനെയാണ്. ദയാനന്ദനും അദ്ദേഹത്തിന്റെ കൃതികളും ഭാരത നവോത്ഥാനത്തിന്റെ ശിരോമകുടത്തിൽ പ്രസ്ഫുടമായിരിക്കുന്നു. വസ്തുനിഷ്ഠമായും ആത്മനിഷ്ഠമായും അദ്ദേഹത്തിന്റെ കൃതികൾ പരിശോധിക്കുമ്പോൾ

സത്യത്തിന്റെ അമൂല്യ ദർശനം നമുക്ക് കണ്ടെത്താനാവും. അദ്ദേഹത്തിന്റെ ഏറ്റവും മഹത്തായ കൃതിയുടെ പേരു തന്നെ സത്യാർത്ഥപ്രകാശമെന്നാണല്ലോ. ഈ സത്യാർത്ഥപ്രകാശത്തിന്റെ വെളിച്ചത്തിൽ ഗ്രഹിക്കപ്പെട്ട ദർശനമാണ് ഭാരത നവോത്ഥാനത്തിന് വഴിതെളിയിച്ചത്. എന്നാൽ ഇതിന് കേവലം മതപരമായ ഒരു പരിവേഷമല്ല ഉള്ളത്. പ്രത്യേക കൂർമ്മ ബുദ്ധിയുടേയും സൂക്ഷ്മശക്തിയുടേയും സങ്കലനമാണ്. ഈ ചിന്താഗതിയാണ് പിന്നീട് പല വിപ്ലവകാരികളേയും പ്രചോദിപ്പിച്ചതെന്ന് നിസ്തർക്കം പറയാം. ഈ സത്യ അപഗ്രഥനം എങ്ങനെ സ്വാമിജി ഒരുക്കൂട്ടിയെന്ന് കെ.പി.ജയ്സ്വാൾ വിവരിക്കുന്നതിങ്ങനെയാണ്. 'യൂറോപ്പിന് മാർട്ടിൻ ലൂഥർ നല്കിയതുപോലെ മഹർഷി ദയാനന്ദൻ ഹൈന്ദവ ആത്മാവിന് സർവസ്വാതന്ത്ര്യമെന്ന ബോധത്തെയാണ് നൽകിയത്. അതാകട്ടെ ഭാരതീയ ശാസ്ത്രസംഹിതകളിൽ നിന്നു തന്നെ ഉരുത്തിരിഞ്ഞതുമാണ്.' ഈ ശാസ്ത്രങ്ങളിൽ പരമപ്രധാനം വേദങ്ങളായിരുന്നു. വേദങ്ങളിൽ ഉള്ള നിത്യസത്യങ്ങൾ കാലോചിതമായി മാറ്റുരക്കുകയാണ് മഹർഷി ചെയ്തത്. വേദങ്ങൾ കാലദേശങ്ങൾക്കതീതമാണ്. അതിൽ എല്ലാ ജ്ഞാനത്തിന്റെയും ബീജമടങ്ങിയിരിക്കുന്നു. നൂറ്റാണ്ടുകളായി വൈദേശികാധിപത്യത്തിന്റെ ഫലമായി നമ്മിൽ സംജാതമായ ദാസ്യമനോഭാവത്തെ ഉന്മൂലനം ചെയ്ത് പ്രകൃത്യാ നമ്മിൽ സ്ഫുരിച്ചു നിൽക്കുന്ന സ്വാതന്ത്ര്യേച്ഛ ഉണർത്തുവാൻ ഇതുമൂലം സാധിച്ചു.

ദയാനന്ദ സരസ്വതിയുടെ ജീവിതകഥയിലേക്ക് നാം കണ്ണോടിക്കുമ്പോൾ അതിൽ രാഷ്ട്രചേതന ഉണർത്തുന്നതിനുള്ള പ്രക്രിയ നമുക്ക് കാണാൻ കഴിയും. പണ്ഡിറ്റ് ലേഖാറാമിന്റെയും, ബി. ദേവേന്ദ്രനാഥമുഖോപാദ്ധ്യായയുടേയും ഗ്രന്ഥങ്ങളാണ് ദയാനന്ദസരസ്വതിയെക്കുറിച്ച് നമുക്ക് കിട്ടാവുന്ന ഏറ്റവും നല്ല ജീവചരിത്രങ്ങൾ. അദ്ദേഹത്തിന്റെ ജീവിത വൃത്തികൾ ഏതൊരു ആശയപ്രചരണത്തിനാണോ നീക്കി

വെച്ചത്, ആ ആദർശത്തിനാണ് ഇന്ന് പ്രാധാന്യമെന്നതു കൊണ്ട് ആ ജീവിതചരിത്രവിഷയം ഇവിടെ ഉൾക്കൊള്ളിക്കുന്നില്ല. ആർഷഭാരതപാരമ്പര്യം നാമത്തെ സ്മരിക്കലല്ല. ആശയത്തെ സ്മരിക്കലാണ്.

ഭാരതത്തിന്റെ അതിഭീകരമായ രാഷ്ട്രീയ, സാമ്പത്തിക അവസ്ഥകളെക്കുറിച്ച് സ്വാമിജി ചെറുപ്പം മുതലേ ബോധവാനായിരുന്നു. സ്വന്തം നാട്ടിൽ ഹിന്ദുക്കളനുഭവിക്കുന്ന ദുരിതപൂർണ്ണമായ അവസ്ഥയെക്കുറിച്ചും അതു മൂലം ഭാരതജനതക്കുണ്ടായ സാംസ്കാരിക അപചയവും ഹ്രാസവും സ്വാമിജിയെ ഏറെ വേദനിപ്പിച്ചു. ഫലഭൂയിഷ്ടവും പ്രകൃതിദത്തവുമായ ഒരു വലിയ രാഷ്ട്രം അദ്ദേഹത്തിന്റെ മുൻപിലുണ്ടായിരുന്നു. ബുദ്ധികൂർമ്മതയുള്ള കോടിക്കണക്കിനാളുകൾ, അവരാകട്ടെ നിസ്സഹായരും, അടിസ്ഥാനരഹിതരും തരംതാഴ്ത്തപ്പെട്ടവരുമായിരുന്നു. അദ്ദേഹം എല്ലായിടത്തും മനുഷ്യരെ കണ്ടു. പക്ഷേ ആണത്തമുള്ള, തങ്ങളുടെ സ്വധർമ്മം നിർവഹിക്കാൻ കെൽപ്പുള്ള, ഒരൊറ്റ ധീരനേയും അദ്ദേഹം എങ്ങും കണ്ടില്ല. തങ്ങളുടെ അതി പ്രാചീനവും മൂല്യമേറിയതുമായ പാരമ്പര്യത്തെ കാത്തുരക്ഷിക്കാൻ കഴിവില്ലാത്ത നിസ്സഹായരായ, അജ്ഞരായ, വീര്യക്ഷയം സംഭവിച്ച ജനങ്ങളെയാണ് ദയാനന്ദ സരസ്വതി എല്ലായിടത്തും കണ്ടത്.

തങ്ങളുടെ മഹത്തായ ഭൂതകാലവും അവരുടെ അഭൂതപൂർവ്വമായ നേട്ടങ്ങളും മുഴുവൻ വിസ്മരിച്ചുകൊണ്ട് കുറ്റിയുടേയും കല്ലിന്റെയും മുൻപിൽ തലകുനിച്ച് മതത്തിന്റെ സർവ്വസ്വവും അവകാശപ്പെടുന്ന പാമരപുരോഹിതരെ അന്ധമായി പിന്തുടരുന്ന ജനത്തിനെയാണ് സ്വാമിജി കണ്ടത്. തന്റെ ആദ്യ നാളുകളിൽ വിഗ്രഹാരാധനയെപ്പറ്റി സംശയാസ്പദമായ നിലപാടെടുത്തിരുന്നെങ്കിലും സോമനാഥക്ഷേത്രത്തിന്റെ ചരിത്രമറിഞ്ഞത് മുതൽ കടുത്ത വിഗ്രഹവിരോധിയായി അദ്ദേഹം. ഈ വിഗ്രഹാരാധനയിലുള്ള അന്ധമായ വിശ്വാസം മൂലം ലക്ഷക്കണക്കിന് ഭടൻമാർ പതിനായിരം ഭടൻമാരോടു

തോറ്റോടി. മുഹമ്മദ് ഘസ്നി വന്ന് യുദ്ധം ചെയ്തപ്പോൾ പ്രതിക്രിയ ഒന്നും ചെയ്യാതെ ഭഗവാന്റെ ലീലാവിലാസം ശത്രുവിനെ ഹനിക്കുമെന്ന് കരുതിയ പതിനായിരക്കണക്കിന് ആളുകൾ കൊല്ലപ്പെട്ടു. ഇത് ഹിന്ദുധർമ്മത്തിനു തന്നെ നാണക്കേടുണ്ടാക്കി. ഇതേ സംഭവം വീരസവർക്കറും സ്മരിക്കുന്നുണ്ട്. കൂടാതെ വിഗ്രഹാരാധന വേദത്തിൽ നിഷേധിച്ചിട്ടുണ്ടെന്ന് അദ്ദേഹം കണ്ടെത്തി. തങ്ങളുടെ തരംതാഴ്ത്തലിനെക്കുറിച്ചും അജ്ഞതയെക്കുറിച്ചും ബോധ്യപ്പെടുത്തുക എന്നതും നഷ്ടപ്പെട്ട തങ്ങളുടെ ആത്മവിശ്വാസവും ശക്തിയും പ്രാദുർഭവിപ്പിക്കുന്നത് എങ്ങനെ എന്നും ജനതയെ മനസ്സിലാക്കിക്കുക എന്നതുമായിരുന്നു ദയാനന്ദ സരസ്വതിക്ക് മുൻപിലുണ്ടായിരുന്ന സമസ്യ. ഈ പരിശ്രമത്തിൽ ആദ്യം ദയാനന്ദൻ ഒറ്റപ്പെട്ടെങ്കിലും പിന്നീട് പല വിപ്ലവകാരികളേയും ഈ ആശയങ്ങൾ ഹഠാദാകർഷിക്കുവാൻ തുടങ്ങി. ഭാരതസമൂഹത്തെ ഗ്രസിച്ചിരുന്ന രോഗമെന്താണെന്നറിഞ്ഞ് ആ രോഗം നിലനിർത്തുന്ന വേരുതന്നെ ഛേദിച്ചുകളയുന്നതിനുള്ള പരിശ്രമം അദ്ദേഹം ആരംഭിച്ചു.

ദയനീയമായ ഈ ചരിത്രപശ്ചാത്തലത്തിൽ സമകാലീന ഭാരതരാഷ്ട്രീയത്തിൽ നിന്ന് ഒഴിഞ്ഞുനിൽക്കാൻ സ്വാമിജിക്കു കഴിഞ്ഞില്ല. ആത്മീയവും സാമൂഹികവുമായ അടിമത്തത്തിൽ നിന്ന് മുക്തിനേടുന്നതിന് ഏത് സനാതനതത്വങ്ങൾ അവശ്യം ആവശ്യമാണോ അവയത്രയും ഹിന്ദുധർമ്മത്തിന്റെ അടിസ്ഥാനമാണ്. ഈ തത്വങ്ങൾ ഗ്രഹിക്കുമ്പോൾ നമ്മിൽ ദേശീയത തെളിഞ്ഞുനിൽക്കും. രാഷ്ട്രീയവും, സാമൂഹികവും സാമ്പത്തികവുമായ എല്ലാ വ്യവസ്ഥകളും ക്രമീകരിക്കാൻ ഇതിനു സാധ്യമാണ്.

ഹൈന്ദവസ്വരൂപം വിഘടിച്ച് കിടക്കുകയായിരുന്നു. ജാതീയത അതിന്റെ തീക്ഷ്ണതയിൽ മുറ്റിനില്ക്കുന്നത് നന്നേ സ്പഷ്ടമായിരുന്നു. ഹൈന്ദവ ഐക്യത്തിന് തടസ്സം നില്ക്കുന്നതും എന്നാൽ സമൂഹത്തിൽ സജീവം നിറഞ്ഞു

നിൽക്കുന്നതുമായ ഒട്ടനവധി ആചാരങ്ങൾ ഭാരതത്തിലുണ്ടായിരുന്നു. ഇതിന് സ്വതഃപ്രമാണങ്ങളൊന്നും തന്നെ ഉണ്ടായിരുന്നില്ല. അവ വെറും കപോലകൽപിത സിദ്ധാന്തത്തിൽ പടുത്തുയർത്തിയ ഭ്രഷ്ടാചാരങ്ങൾ മാത്രമായിരുന്നു. എന്നാൽ പൗരോഹിത്യത്തിന്റെ ഇടുങ്ങിയതും ഹ്രസ്വവുമായ കാഴ്ചപ്പാടിന്റെപരിണതഫലം അതിഭീമമായിരുന്നു. കോലികൾ, ഭീലുകൾ തുടങ്ങിയ അധഃകൃതരോടുള്ള അസഹിഷ്ണുതാപരമായ പെരുമാറ്റംമൂലം അവർ ഹിന്ദുധർമ്മം ഉപേക്ഷിക്കാനാരംഭിച്ചു.

സനാതന വൈദികധർമ്മികൾ ജീവനറ്റ ഒരു സമൂഹമായി അധഃപതിച്ചു. ഇത് ഋഷി ദയാനന്ദനെ ഏറെ വേദനിപ്പിച്ചു. അദ്ദേഹം ബ്രാഹ്മണരെ സമീപിച്ച് ഇത്തരം ചിന്താഗതികൾ ഉപേക്ഷിക്കണമെന്ന് അഭ്യർത്ഥിച്ചു. ഈ ജാതിവ്യവസ്ഥയുടെ നിർമ്മാർജ്ജനത്തിലൂടെ മാത്രമേ നമുക്ക് ഹിന്ദുഐക്യം സാധ്യമാകൂ എന്ന് സ്വാമിജി ഉറച്ച് വിശ്വസിച്ചിരുന്നു. ക്രിസ്തുമതത്തിലേക്കുള്ള കീഴ്ജാതിക്കാരുടെ മതപരിവർത്തനം അദ്ദേഹത്തെ ഏറെ വേദനിപ്പിച്ചു. 1879 നവംബറിൽ ഒരു രാത്രി സ്വാമിജി കിടക്കയിൽ നിന്നെഴുന്നേറ്റ് വളരെ വിഷമത്തോടെ നടക്കാനാരംഭിച്ചു. ഒരു ഡോക്ടറെ വിളിക്കാമെന്നായി വേലക്കാരൻ, ഒരു ദീർഘ നിശ്വാസത്തോടെ സ്വാമിജി പറഞ്ഞു, 'ഡോക്ടർക്ക് ഈ രോഗം ചികിത്സിച്ചു ഭേദമാക്കാൻ സാധിക്കുകയില്ല. നമ്മുടെ രാജ്യത്തെ പതിതരായ ജനതയെക്കുറിച്ചാലോചിച്ചപ്പോഴുണ്ടായ വ്യഥയാണീ രോഗം. അതുമാത്രമല്ല കോലികൾ, ഭീലുകൾ തുടങ്ങിയവരെ കൂട്ടത്തോടെ മാമോദീസ മുക്കുകയാണ്. അവർ വെള്ളം പോലെ പണമൊഴുക്കുന്നു. എന്നാൽ ഹിന്ദുനേതാക്കളാകട്ടെ കുംഭകർണ്ണനെപോലെ സുഷുപ്തിയിൽ രമിച്ചിരിക്കുകയാണ്. ഈ ആര്യവംശജരെ മുഴുവൻ ഏകോപിപ്പിക്കുന്നതെങ്ങനെയെന്ന ഉത്കണ്ഠയാണ് എന്നെ വിഷമിപ്പിക്കുന്നത്. ആയിരക്കണക്കിനാളുകൾ ആര്യധർമ്മം പരിത്യജിക്കുന്നു. എന്നാൽ നിങ്ങൾ സാധുക്കൾ യോഗ്യതയെക്കുറിച്ചും, അയോഗ്യതയെ

ക്കുറിച്ചും വൃഥാ തർക്കിക്കുന്നു. ആദ്യം നിങ്ങൾ ഈ ജനതയെ രക്ഷിക്കൂ. എന്നിട്ടാകാം ഈ അനാവശ്യ സംവാദം.'

ഈ ദുരാചാരത്തിന്റെ വേര് ഹൈന്ദവ സംസ്ക്കാരത്തിന് അടിപണിഞ്ഞ വേദങ്ങളിലൊരിടത്തുമില്ലെന്ന് സ്വാമിജി തെളിയിച്ചു. വർണ്ണാശ്രമധർമ്മത്തിന് കാലാന്തരത്തിൽ വന്നുപെട്ട സാംസ്ക്കരിക തകർച്ചയാണിതെന്നും അതിനാൽത്തന്നെ ഈ അവസ്ഥയിൽ നിന്ന് നാം മുക്തരാകേണ്ടതുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു. ബ്രാഹ്മണ്യവും ശൂദ്രത്വവും എല്ലാം ഗുണകർമ്മങ്ങളാൽ വിഭജിതമാണെന്നും ജന്മനാ ആരും ബ്രാഹ്മണനോ ശൂദ്രനോ ആകുന്നില്ലെന്നും സ്വാമിജി പ്രമാണസഹിതം തെളിയിച്ചു. കൂടാതെ അദ്ദേഹം ഇങ്ങനെ എഴുതി. വേദാദിശാസ്ത്രങ്ങൾ പഠിക്കുന്നതിനും, പഠിപ്പിക്കുന്നതിനും കേൾക്കുന്നതിനും, കേൾപ്പിക്കുന്നതിനും എല്ലാവർക്കും അധികാരമുണ്ട്. ഈശ്വരന്റെ സൃഷ്ടിയിൽ അനധികാരികളായി ആരുമില്ല. ഈശ്വരൻ പ്രകാശിപ്പിച്ച പദാർത്ഥങ്ങളെല്ലാം എല്ലാവർക്കും വേണ്ടിയാണെന്ന് കാണുന്നില്ലേ?

ജാതീയതയ്ക്ക് എതിരായി പോരാടുവാൻ അദ്ദേഹം എല്ലാവരോടും ആഹ്വാനം ചെയ്തു. അതിനായി അദ്ദേഹത്തിന്റെ ശിഷ്യൻമാർ ഭാരതത്തിന്റെ മുക്കിലും മൂലയിലും എത്തി. അദ്ദേഹത്തിന്റെ ശിഷ്യൻമാരിൽ ഒരാൾ കേരളത്തിലും എത്തി. ആ ശിഷ്യനെ അറിയുന്നവർ പക്ഷേ ചുരുങ്ങും. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുക്കാൻ എത്തിയ, പിൽക്കാലത്ത് ഒരു മുസ്ലീം തീവ്രവാദിയാൽ കൊലചെയ്യപ്പെട്ട, അങ്ങനെ മതപരിവർത്തനത്തിന്റെ തന്നെ രക്തസാക്ഷിയായ ശ്രദ്ധാനന്ദസ്വാമികളായിരുന്നു അത്.

സ്വാമിദയാനന്ദൻ ഒരു സമുന്നതനായ രാഷ്ട്രീയ ചിന്തകനും കൂടിയായിരുന്നു. ഹെഗൽ, നീഷേ, ചെമ്പർലെയിൻ തുടങ്ങിയ കഴിഞ്ഞ ദശകത്തിലെ ജർമ്മനിയിലെ ചിന്തകർ ജീവിതത്തിന്റെയും, രാഷ്ട്രത്തിന്റെയും അന്തഃസത്തയെ വിസ്തരിച്ച് തികച്ചും ഭൗതികമായ കാഴ്ചപ്പാടിലാണ് ലോകത്തെ അപഗ്ര

ഥിച്ചത്. ആ ഒരു പരിണാമദശയുടെ അന്ത്യമായിരുന്നു കാർട്ടീഷ്യൻ ചട്ടക്കൂട്. ഇതിന്റെ ഭൗതികമായ പരിവേഷംകൊണ്ട് ഇത് രോഗത്തിൽ വിലയിച്ചിരുന്നു. അതുകൊണ്ടാണ് മാർക്സ് ഈ ലോകത്തെ മാറ്റിമറിക്കണമെന്ന് ആഹ്വാനം ചെയ്തത്. എന്നാൽ ദയാനന്ദസരസ്വതിയുടെ കാഴ്ചപ്പാടാകട്ടെ ആത്മീയ പരിവേഷത്തിൽ, സനാതന വൈദികപാരമ്പര്യത്തിൽ ചാലിച്ചെടുത്തതായിരുന്നു. ധർമ്മത്തിന് പ്രഥമസ്ഥാനം നൽകി മറ്റ് രണ്ട് അർത്ഥവും കാമവും ഉപയോഗിക്കണമെന്ന സ്മൃതി വചനം ദയാനന്ദന്റെയും ആശയമായിരുന്നു. കൂടാതെ വേദകാല രാഷ്ട്രീയ സംവിധാനത്തിൽ  ജനങ്ങൾക്ക് പരിപൂർണ്ണ അധികാരമുണ്ടായിരുന്നുവെന്നും ദയാനന്ദ സരസ്വതി പ്രമാണസഹിതം വിവരിക്കുന്നു. ജനാധിപത്യ പ്രസ്ഥാനത്തിന്റെ അത്യുന്നതസ്ഥാനമെന്ന് വിളിക്കുന്ന ഇംഗ്ലണ്ടിൽ പോലും മൂന്നു ഭേദഗതികൾക്ക് ശേഷം 1928 ൽ ആണ് 21 വയസ്സിനു മുകളിലുള്ള സ്ത്രീകൾക്ക് സമ്മതിദാനാവകാശം ലഭിച്ചത്. ഇതിനുവേണ്ടി അവിടുത്തെ സ്ത്രീകൾ 1867 ൽ ഒരു വലിയ സമരം നടത്തി. ഇങ്ങനെ ജനാധിപത്യ വ്യവസ്ഥകളുടെ സ്ഥായിയായ മൂല്യം നിർണ്ണയിക്കാൻ വേദങ്ങളിലൂടെ മാത്രമേ സാധ്യമാകൂ എന്ന് അദ്ദേഹം തീർത്തുപറഞ്ഞു.

സർവ്വ അനാചാരങ്ങളേയും അദ്ദേഹം എതിർത്തു. സതി വേദവിരുദ്ധമാണെന്നും, അത്തരം നിഷ്ഠൂരമായ ആചാരങ്ങളൊന്നും വേദവിധിതമല്ലെന്നും മഹർഷി സ്ഥാപിച്ചു. സ്ത്രീകളുടെ സ്വാതന്ത്ര്യത്തിനും വിധവാ വിവാഹത്തിനും അദ്ദേഹം പ്രോത്സാഹനം നൽകി. വേദകാലത്ത് സ്ത്രീകളെ നിന്ദിച്ചിരുന്നില്ലെന്ന് മാത്രമല്ല അവരെ പൂജിക്കുകയും ചെയ്തിരുന്നു. എവിടെയെല്ലാം സ്ത്രീകൾ പൂജിക്കപ്പെടുന്നുവോ അവിടെയല്ലാം ദേവതകൾ രമിക്കുന്നുവെന്ന് മനുസ്മൃതി. കൂടാതെ സ്ത്രീകൾക്ക് യജ്ഞോപവീതധാരണം ഉണ്ടായിരുന്നെന്നും, തൈത്തിരീയബ്രാഹ്മണം, ശതപഥബ്രാഹ്മണം തുടങ്ങിയവ പ്രമാണമാക്കി സ്വാമിജി വിവരിച്ചു. ബാലവിവാഹത്തെ അദ്ദേ

ഹം നഖശിഖാന്തം എതിർത്തു. കാരണം അത് അശക്തരായ, ബുദ്ധികെട്ട പ്രജകളെ സൃഷ്ടിക്കുമായിരുന്നു. 1883 ഒക്ടോബർ 30 -ന് ദീപാവലി ദിവസം അദ്ദേഹം ലോകത്തിലാകെ പ്രകാശം പരത്തിക്കൊണ്ട് ചരമമടഞ്ഞു. എല്ലാ വിധ പ്രതിമാ പൂജകളേയും അദ്ദേഹം എതിർത്തിരുന്നു. അതിനാൽ താൻ മരിച്ചാൽ ദഹിപ്പിച്ചതിനുശേഷം ചാരം വയലിൽ എറിയാനാണ് സ്വാമിജി നിർദ്ദേശിച്ചത്. പിന്നീടുള്ള ഭക്തൻമാർ സമാധി സ്ഥലമെന്നു കരുതി പൂജിക്കരുതെന്നു വിചാരിച്ചാണ് സ്വാമിജി അങ്ങനെ പറഞ്ഞത്. പക്ഷേ എല്ലാവിധ നിയമങ്ങളും കാറ്റിൽ പറത്തി ചിലർ ഈയിടെ അദ്ദേഹത്തെ ദഹിപ്പിച്ച സ്ഥലത്തെ സ്മാരകമായി കണക്കാക്കി വരുന്നുണ്ട്.

ലോകം കണ്ട മഹാൻമാരായ ദാർശനികരിൽ ഒരാളാണ് മഹർഷി ദയാനന്ദസരസ്വതി. അദ്ദേഹത്തിന്റെ ആശയങ്ങൾ പരമപ്രമാണങ്ങളായ വേദങ്ങളിൽ നിന്ന് അടർത്തി എടുത്തിട്ടുള്ളതാകയാൽ നിത്യനൂതനമാണ്. അതുകൊണ്ടുതന്നെയാവണം ഭാരതത്തിലെ മഹാൻമാരായ മഹർഷി അരവിന്ദൻ, ഭാരതരത്നം പണ്ഡിറ്റ് മദനമോഹനമാളവ്യ, ശ്യാംജി കൃഷ്ണ വർമ്മ, ബാലഗംഗാധര തിലകൻ, മഹാത്മാ ഹൻസ്രാജ്, പണ്ഡിറ്റ് ഗുരുദത്ത് വിദ്യാർത്ഥി തുടങ്ങിയവരെ സ്വാമിജിയുടെ ആദർശങ്ങൾ ആകർഷിച്ചത്. സ്വാമിജിയുടെ ആശയങ്ങൾ യുവാക്കളെ സത്യസന്ധമായ ഒരു ചിന്താമണ്ഡലത്തിലേക്ക് ആനയിക്കും. കൂടാതെ വളരെ ഗഹനമായ വിഷയങ്ങളാണ് അദ്ദേഹത്തിന്റെ കൃതികളിൽ പ്രതിപാദിച്ചിരിക്കുന്നത്. വളച്ചുകെട്ടും ആഡംബരവുമില്ലാത്ത ശുദ്ധവും ശക്തവുമായ ഭാഷയിൽ മാനവധർമ്മ ശാസ്ത്രവും തത്ത്വശാസ്ത്രവും ആർഷ ശൈലിയിൽ പുനരാവിഷ്ക്കരിക്കുകയാണ് അദ്ദേഹം ചെയ്തത്. സങ്കൽപ്പിത ബുദ്ധികൾക്കും പക്ഷപാതികൾക്കും സത്യത്തെക്കാൾ പ്രിയം നടപ്പിലിരിക്കുന്ന വിശ്വാസ വിചാരങ്ങളോടായിരിക്കും. വികസിതബുദ്ധികളും പക്ഷപാതരഹിതരും സങ്കൽപ്പത്തിൽ കുറവായതുകൊണ്ട് സത്യപ്രചാരണത്തിന്

കാലമേറെ വേണം. വൈദികധർമ്മതത്വശാസ്ത്രങ്ങൾക്കു സംഭവിച്ചിരിക്കുന്ന പ്രചാരലോപത്തിന് കാരണവും ഇതാണ്. സത്യസന്ധമായ അനുശീലനം സർവ്വകലാശാലാതലത്തിൽ നടക്കണം. എങ്കിലേ വരും തലമുറക്കെങ്കിലും സത്യബോധം ഉണ്ടാകൂ. ഇതിന് കാലം എത്രയെങ്കിലുമെടുക്കട്ടെ, കാലപ്പാച്ചിലിൽ മായാജാലം വീണ്ടും സത്യത്തിൽ കലരാതെ നോക്കുകയെന്നതാണ് നമ്മുടെ കർത്തവ്യം. ഇത് ക്ഷിപ്രസാധ്യമല്ലെന്ന മുൻവിധിയോടെ സത്യത്തിനു കാവൽ കിടക്കുന്നത് ഉദാരമായ പ്രതിഫലം കിട്ടുന്ന പ്രവൃത്തിയാണ്.

# മഹർഷിയെക്കുറിച്ച്
# മഹാത്മാക്കളുടെ ഉദ്ധരണികൾ

**നേതാജി സുഭാഷ് ചന്ദ്രബോസ്**

ആധുനികഭാരതത്തെ കെട്ടിപ്പടുക്കുകയും അതിന്റെ ധാർമ്മികമായ ഉന്നമനത്തിനും സാംസ്കാരികമായ പുനരുദ്ധാരണത്തിനും ചുക്കാൻ പിടിക്കുകയും ചെയ്ത ഏറ്റവും ശക്തരായ വ്യക്തികളിലൊരാളായിരുന്നു സ്വാമി ദയാനന്ദ സരസ്വതി.

**ഗാന്ധിജി**

സ്വാമി ദയാനന്ദൻ നമുക്കായി അവശേഷിപ്പിച്ച ചിന്താധാരകളിൽ തൊട്ടുകൂടായ്മയ്ക്കെതിരെയുള്ള അദ്ദേഹത്തിന്റെ ആഹ്വാനം തീർച്ചയായും വിലമതിക്കാനാവാത്തതാണ്.

**ആനി ബസന്റ്**

'ഭാരതം ഭാരതീയർക്ക്' എന്ന് ആദ്യമായി പ്രഖ്യാപിച്ചത് സ്വാമി ദയാനന്ദനായിരുന്നു.

**പട്ടാഭി സീതാരാമയ്യ**

ഗാന്ധിജിയെ ഇന്ത്യയുടെ രാഷ്ട്രപിതാവ് എന്ന് വിളിക്കുകയാണെങ്കിൽ തീർച്ചയായും സ്വാമി ദയാനന്ദ സരസ്വതിയെ

ഇന്ത്യയുടെ രാഷ്ട്രപിതാമഹൻ എന്നു വിളിക്കേണ്ടിവരും.

**വീർ സവർക്കർ**

ഹിന്ദിയെ ഇന്ത്യയുടെ രാഷ്ട്രഭാഷയാക്കണം എന്ന് വ്യക്തമായും ആധികാരികമായും പറഞ്ഞ ആദ്യ ഹിന്ദുനേതാവ് സ്വാമി ദയാനന്ദസരസ്വതി ആയിരുന്നു.

**ഗുരുജി ഗോൾവൾക്കർ**

മഹർഷി ദയാനന്ദൻ ഈ ലോകത്ത് അദ്വിതീയമായ പ്രവർത്തനങ്ങളാണ് ചെയ്തത്. ഇതിലൂടെ നമ്മുടെ രാഷ്ട്രജീവിതം ഉയിർത്തെഴുന്നേറ്റു. തേജസ്വിയായ രാഷ്ട്രജ്യോതിയുടെ പ്രഭാവം എങ്ങും കാണപ്പെട്ടു. രാഷ്ട്രം, മതം, ഏകതാബോധം, സ്വാതന്ത്ര്യം എന്നിവയെക്കുറിച്ച് അഭിപ്രായം പറയുക വിഷമമായിരുന്ന കാലഘട്ടത്തിൽ മഹർഷി ദയാനന്ദൻ തേജോമയമായ രാഷ്ട്രജീവിതത്തെ ഉണർത്തി. നാടിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി അത്യന്തം പ്രശംസനീയമായ രീതിയിൽ ആര്യസമാജത്തിന്റെ കൊടിക്കീഴിൽ ത്യാഗതപസ്സുകളോടെ നിർവഹിച്ച ആ മഹാകർമ്മം നന്ദിപൂർവ്വം സ്മരിക്കേണ്ടതുണ്ട്. ഇതിലേറ്റവും സവിശേഷമായ കാര്യം അദ്ദേഹം രാഷ്ട്രത്തിനായി ആവാഹിച്ചത് തന്റെ സമ്പൂർണ്ണ ജീവശക്തിയേയുമായിരുന്നു.

**അരവിന്ദഘോഷ്**

താൻ ജനിച്ചതെന്തിനെന്ന് വ്യക്തമായി അറിയാവുന്ന ഒരാൾ ഇവിടെയുണ്ടായിരുന്നു. സാഹചര്യങ്ങളെ സാർവഭൗമമായ അതീന്ദ്രിയ ശക്തിയാൽ തിരിച്ചറിഞ്ഞ്, ആശയങ്ങളെ പരാക്രമയുക്തമായ പ്രാവീണ്യത്താൽ നടപ്പിലാക്കിയ ജന്മയോഗി. ദൈവത്തിന്റെ പണിപ്പുരയിലെ പ്രബലനായ ഈ വ്യക്തിയക്കുറിച്ചാലോചിക്കുമ്പോൾ എന്റെ ഉള്ളിൽ നിറയുന്നത് യുദ്ധത്തിന്റെയും പരാക്രമത്തിന്റെയും വിജയത്തിന്റെയും ചിത്ര

ങ്ങളാണ്. കേൾക്കൂ, ഇവിടെയൊരു പ്രകാശത്തിന്റെ പടയാളി ഉണ്ടായിരുന്നു. ദേവലോകത്തെ വില്ലാളി, മനുഷ്യനേയും പ്രസ്ഥാനങ്ങളേയും പടുത്തുയർത്തിയ ശിൽപി, ലോകം ചേതനയ്ക്ക് നേരെ ഉയർത്തിയ പ്രതിബന്ധങ്ങളത്രയും തകർത്തെറിഞ്ഞ ജേതാവ്. ഒന്നിനോടൊന്ന് ചേരുമ്പോൾ എന്നിൽ പ്രായോഗിക ആദ്ധ്യാത്മികതയുടെ ശക്തമായ പ്രഭാവം നിറയുന്നു. പ്രായോഗികതയും ആദ്ധ്യാത്മികതയും നമ്മുടെ ലോകത്ത് പലപ്പോഴും ദ്വന്ദ്വങ്ങളാണ്, പരസ്പരവിരുദ്ധങ്ങളാണ്. പ്രായോഗികതയുടേയും ആദ്ധ്യാത്മികതയുടേയും സംയോഗം എന്തെന്നതിന് എനിക്കൊരുത്തരമേ ഉള്ളൂ. മഹർഷി ദയാനന്ദൻ. മാമലകളുടെ മധ്യത്തിലെ ഗിരിശൃംഗത്തിൽ നിൽക്കുന്ന സാധാരണ തരുക്കളുടെ ഇടയിൽ ഉത്തുംഗശീർഷനായി വിരാജിക്കുന്ന വൃക്ഷരാജനെ വിഭാവനം ചെയ്യൂ, മഹർഷി ദയാനന്ദന്റെ പ്രതീകമാണത്.

### ലാലാ ലജ്പത് റായ്

ധർമ്മത്തിൽ നിന്ന് നിലംപതിച്ച്, നൂറ്റാണ്ടുകളായി രാജനൈതികപരമായ അധോഗതിയെ പ്രാപിച്ചു നില്ക്കുന്ന ലജ്ജാകരമായ സാമൂഹിക സ്ഥിതിയിൽ അകപ്പെട്ടുകഴിഞ്ഞിരുന്ന ഹിന്ദുക്കൾക്ക് സ്വാമിജിയുടെ ജീവിതം ഒരു അമൃതവർഷം പോലെയായിരുന്നു. അതിഗഹനമായ വൈദിക സംസ്കൃതിയിലൊളിഞ്ഞു കിടന്നിരുന്ന അറിവുകളെ അദ്ദേഹം നമ്മുടെ സമീപത്തെത്തിച്ചു. ആധുനിക ഹിന്ദുമതം വൈദികധർമ്മത്തിൽ നിന്ന് എത്രമാത്രം ദൂരത്തിലാണോ ഉള്ളത് ആ ദൂരമാണ് നമ്മുടെ സകല ദുഃഖങ്ങൾക്കും ഹേതുവായത് എന്ന് സ്വാമിജി പറഞ്ഞു തന്നു.

### രവീന്ദ്രനാഥ ടാഗോർ

സങ്കീർണ്ണവും പൈശാചികവുമായ മതവിശ്വാസങ്ങളിലും ദുരാചാരങ്ങളിലും കുടുങ്ങിക്കിടന്ന ജനതയെ നവഭാരതത്തിലേക്ക് കൈപിടിച്ചാനയിച്ച സ്വാമി ദയാനന്ദസരസ്വതിക്ക് എന്റെ എല്ലാ ബഹുമാന ആദരങ്ങളും അർപ്പിക്കുന്നു. അന്ധ

മായി പിന്തുടർന്ന ആചരണങ്ങളിൽ നിന്നും ഹിന്ദുസമൂഹത്തെ സരളവും യുക്തിയുക്തവുമായ ഈശ്വരഭക്തിയിലേക്കും അതുവഴി സാമൂഹികസേവനത്തിലേക്കും എത്തിക്കുകയായിരുന്നു അദ്ദേഹം ചെയ്തത്. അദ്ദേഹത്തിന്റെ വഴി ധൈര്യത്തിന്റേതും നിശ്ചയദാർഢ്യത്തിന്റേതുമായിരുന്നു. പുരോഗതിയിലേക്കു കുതിച്ചുകൊണ്ടിരിക്കുന്ന ആധുനികലോകത്തിന് വഴികാട്ടിയായി മുൻപേ നടക്കാൻ ആവശ്യമായ സ്വാഭിമാനത്തിന്റെയും പ്രചോദനത്തിന്റെയും സന്ദേശം തന്റെ വാക്കിലൂടെയും കർമ്മത്തിലൂടെയും അദ്ദേഹം കാണിച്ചുതന്നു. സ്വർണ്ണസമാനം തേജസ്സുറ്റ ഭാരതത്തിന്റെ ഗതകാലചരിത്രത്തിൽ നിറഞ്ഞുനിന്നിരുന്ന വിചാര-പ്രവർത്തന സ്വാതന്ത്ര്യത്തിൽ നിന്നും ഉയിർകൊണ്ട ആധ്യാത്മികതയുടെ സിന്ദൂരകിരണങ്ങളും അതിൽ ചാലിച്ചിരുന്നു.

**സർദാർ വല്ലഭായ് പട്ടേൽ**

നിസ്സഹായതയുടെ ചതുപ്പുനിലങ്ങളിലേക്ക് വീഴുന്നതിൽ നിന്നും ഭാരതത്തെ രക്ഷിച്ചത് സ്വാമി ദയാനന്ദനായിരുന്നു. അദ്ദേഹമായിരുന്നു യഥാർത്ഥത്തിൽ ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിനായുള്ള അടിത്തറയിട്ടത്. പിൽക്കാലത്ത് ഗാന്ധിജി അനുവർത്തിച്ച തൊട്ടുകൂടായ്മക്കെതിരെയുള്ള പോരാട്ടങ്ങൾക്ക് വിത്തുവിതച്ചതും, നിർബന്ധിതമായി മതപരിവർത്തനം ചെയ്യപ്പെട്ട ഹിന്ദുജനതയെ സ്വധർമ്മത്തിലേക്ക് കൊണ്ടുവരുന്നതിനായുള്ള നീക്കങ്ങൾക്ക് ചുക്കാൻ പിടിച്ചതും അദ്ദേഹമായിരുന്നു. ധർമ്മത്തിനു പകരം അധർമ്മത്തെ കൊണ്ടാടുക വഴി ലോകത്തിന് മുമ്പിൽ ഹിന്ദുധർമ്മം പരിഹാസപാത്രമാകുന്ന പതിവിന് പൂർണ്ണവിരാമമിടാൻ അദ്ദേഹത്തിനായി. ഹിന്ദുധർമ്മത്തിനുമേൽ പറ്റിപ്പിടിച്ചിരുന്ന കറകളും അഴുക്കുകളും അദ്ദേഹം തുടച്ചുനീക്കി. ഇന്ന്, ഇന്ത്യൻ ഭരണഘടനയനുസരിച്ച് തൊട്ടുകൂടായ്മ ഒരു കുറ്റമായും ഹിന്ദി രാഷ്ട്രഭാഷയായും സ്വീകരിച്ചിരിക്കുന്ന ഈ അവസരത്തിൽ, ഇത്തരം ആശയങ്ങൾ ആദ്യമായും ആധികാരികമായും മുന്നോട്ട് വെച്ച സ്വാമിജിയെ വിസ്മരിക്കാനാവില്ല.

# ആര്യോദ്ദേശ്യരത്നമാല

1. **ഈശ്വരൻ:** സത്യമായ സ്വരൂപത്തോടുകൂടിയതും സ്വഭാവത്തോടുകൂടിയതും ഗുണം, കർമ്മം ഇവയോടു കൂടിയതും, കേവലചൈതന്യമായ വസ്തുവും അദ്വിതീയനും സർവശക്തിമാനും നിരാകാരനും സർവ വ്യാപകനും അനാദി, അനന്തം തുടങ്ങിയ സത്യഗുണത്തോടു കൂടിയവനും സ്വഭാവത്താൽ അവിനാശിയും ജ്ഞാനിയും ആനന്ദിയും ശുദ്ധവും ന്യായകാരിയും ദയാലുവും ജന്മരഹിതനും ജഗത്തിന്റെ ഉത്പത്തി, പാലനം, വിനാശം എന്നിവയ്ക്കു കാരണമായ കർമത്തിനുടയോനും സകല ജീവികൾക്കും പാപപുണ്യങ്ങളുടെ ഫലത്തെ നൽകുന്നതുമായ കർമിയെ ഈശ്വരൻ എന്നു പറയുന്നു.

2. **ധർമം:** ഈശ്വരാജ്ഞ യഥാവിധം പാലിക്കുകയും പക്ഷപാതമില്ലാത്ത ന്യായം സർവഹിതത്തിനായി നടത്തുകയും ചെയ്യുന്നതും, പ്രത്യക്ഷാദി പ്രമാണങ്ങളാൽ സുപരീക്ഷിതവും വേദോക്തമായതിനാൽ സകല മനുഷ്യർക്കും മാനിക്കാൻ യോഗ്യവുമായതിനെ ധർമം എന്നു പറയുന്നു.

3. **അധർമം**: ഈശ്വരാജ്ഞയെ കൈവിട്ട് പക്ഷപാതത്തോടെ അന്യായിയായി നന്മതിന്മകളെ പരിശോധിച്ചറിയാതെ തനിക്കുമാത്രം ഹിതത്തെ ചെയ്യുകയും അവിദ്യ, അഭിമാനം, ക്രൂരത തുടങ്ങിയ ദോഷങ്ങളാൽ യുക്തമായതു കാരണം വേദവിദ്യക്കു വിരുദ്ധവും എല്ലാവരാലും തള്ളിക്കളയാൻ യോഗ്യവുമായതിനെ അധർമമെന്നു പറയുന്നു.

4. **പുണ്യം**: വിദ്യ തുടങ്ങിയ ശുഭ ഗുണങ്ങളുടെ ദാനവും, സത്യഭാഷണം തുടങ്ങിയ സത്യാചരണങ്ങളും ഏതൊന്നിന്റെ സ്വരൂപമാണോ അതിനെ പുണ്യമെന്നു പറയുന്നു.

5. **പാപം**: പുണ്യത്തിനു നേർവിപരീതമായതും മിഥ്യാഭാഷണാദികളിൽ ഏർപ്പെടുകയും ചെയ്യുന്നതിനെ പാപം എന്നു പറയുന്നു.

6. **സത്യഭാഷണം:** തന്റെ ആത്മാവിലുള്ള കാര്യങ്ങൾ അതുപോലെ പറയുന്നതിനെ, അസംഭവം എന്ന ദോഷം തീണ്ടാതെ പറയുന്നതിനെ സത്യഭാഷണം എന്നു പറയുന്നു.

7. **മിഥ്യാഭാഷണം:** സത്യഭാഷണം അഥവാ സത്യം പറയുന്നതിനു വിരുദ്ധമായുള്ളതിനെ മിഥ്യാഭാഷണം എന്നു പറയുന്നു.

8. **വിശ്വാസം:** ഏതൊന്നിന്റെ അടിസ്ഥാനവും ഏതൊന്നിന്റെ അർത്ഥവും ഏതൊന്നിന്റെ ഫലവും നിശ്ചയമായും സത്യമാകുന്നുവോ അതിനെ വിശ്വാസം എന്നു പറയുന്നു.

9. **അവിശ്വാസം:** തത്വാർത്ഥം ഇല്ലാത്തതും വിശ്വാസത്തിനു വിപരീതവുമായതിനെ അവിശ്വാസം എന്നു പറയുന്നു.

10. **പരലോകം:** സത്യവിദ്യകൊണ്ട് ഈ ജന്മത്തിലോ പുനർജന്മത്തിലോ ഈശ്വരനെ പ്രാപിക്കുക, മോക്ഷത്തിൽ പരമസുഖത്തെ പ്രാപിക്കുക, ഇതിനെ പരലോകം എന്നു പറയുന്നു.

11. **അപരലോകം:** പരലോകത്തിനു വിപരീതവും ദുഃഖ വിശേഷം അനുഭവിക്കേണ്ടിവരുന്നതുമായതിനെ അപരലോകം എന്നു പറയുന്നു.

12. **ജന്മം:** യാതൊന്നിൽ ശരീരം ജീവനുമായി ഒത്തുചേർന്ന് കർമം ചെയ്യുവാൻ സമർത്ഥമാകുന്നുവോ അതിനെ ജന്മം എന്നു പറയുന്നു.

13. **മരണം:** ഏതൊരു ശരീരത്തെ ലഭിച്ചതുകൊണ്ടാണോ ജീവൻ കർമം ചെയ്യുന്നത് ആ ശരീരവും ജീവനും ഏതെങ്കിലുമൊരു കാലത്ത് പരസ്പരം വേർപിരിയേണ്ടതിനെ മരണം എന്നു പറയുന്നു.

14. **സ്വർഗം:** വിശേഷപ്പെട്ട സുഖവും സുഖത്തിനുള്ള സാമഗ്രികളും പ്രാപ്തമാകുന്നതിനെ സ്വർഗം എന്നു പറയുന്നു.

15. **നരകം:** വിശേഷപ്പെട്ട ദുഃഖവും അതിനുള്ള സാമഗ്രികളും ജീവനു ലഭിക്കുന്നതിനെ നരകം എന്നു പറയുന്നു.

16. **വിദ്യ:** യാതൊന്നു കൊണ്ട് ഈശ്വരൻ മുതൽ ഭൂമി വരെയുള്ള പദാർത്ഥങ്ങളുടെ ജ്ഞാനം ഉണ്ടാകുകയും അതിൽ നിന്ന് വേണ്ടവിധം ഉപകാരം സ്വീകരിക്കുന്നതിനെ വിദ്യ എന്നു പറയുന്നു.

17. **അവിദ്യ:** വിദ്യയിൽ നിന്നു വിപരീതമായതും ഭ്രമം, അന്ധകാരം, അജ്ഞാനമയവുമായതിനെ അവിദ്യ എന്നു വിളിക്കുന്നു.

18. **സത്പുരുഷൻ:** സത്യത്തിൽ പ്രിയമുള്ളവനും, ധർമാത്മാവും, വിദ്വാനും ഏവർക്കും ഹിതം ചെയ്യുന്നവനും വലിയ ആശയങ്ങളോടു കൂടിയവനുമായവനെ സത്പുരുഷൻ എന്നു പറയുന്നു.

19. **സത്സംഗം-കുസംഗം:** യാതൊന്നു ചെയ്തുകൊണ്ട് കളവിൽ നിന്നും മോചിതനായി സത്യപ്രാപ്തി ഉണ്ടാകുന്നുവോ അതിനെ സത്സംഗമെന്നും യാതൊന്ന് ചെയ്യുന്നതു കൊണ്ട് ജീവൻ പാപത്തിൽ അകപ്പെട്ടു പോകുന്നുവോ അതിനെ കുസംഗമെന്നും പറയുന്നു.

20. **തീർത്ഥം:** വിദ്യാഭ്യാസം, സുവിചാരം, ഈശ്വരോപാസന, സത്യവുമായുള്ള സംഗം, ബ്രഹ്മചര്യം, ജിതേന്ദ്രിയത തുടങ്ങിയ ഉത്തമ കർമങ്ങളെ തീർത്ഥമെന്നു പറയുന്നു കാരണം ഇവകളെക്കൊണ്ട് ജീവൻ ദുഃഖസാഗരത്തെ താണ്ടുന്നു.

21. **സ്തുതി:** ഈശ്വരൻ തുടങ്ങിയുള്ള പദാർത്ഥങ്ങളുടെ ഗുണം, ജ്ഞാനം, കഥനം, ശ്രവണം തുടങ്ങിയവയും സത്യഭാഷണം ചെയ്യുന്നതിനെയും സ്തുതി എന്നു പറയുന്നു.

22. **സ്തുതിയുടെ ഫലം:** ഗുണഗാനം ചെയ്യുന്നതിലൂടെ സ്തുതിക്കപ്പെട്ട പദാർത്ഥങ്ങളിൽ പ്രീതിയുണ്ടാവുന്നത് സ്തുതിയുടെ ഫലമാണ്.

23. **നിന്ദ:** മിഥ്യാജ്ഞാനം, മിഥ്യാഭാഷണം നുണയിൽ ആസക്തി ജനിക്കുക തുടങ്ങിയവ അതായത് സദ്ഗുണങ്ങളെ ത്യജിച്ച് ചീത്ത ഗുണങ്ങളെ അവയുടെ സ്ഥാനത്ത് ചേർക്കുന്നതിനെ നിന്ദ എന്നു പറയുന്നു.

24. **പ്രാർത്ഥന:** അവനവന്റെ പുരുഷാർത്ഥ പ്രാപ്തിയ്ക്കും ഉത്തമകർമ്മ സിദ്ധിക്കും വേണ്ടി പരമേശ്വരനോടോ, അല്ലെങ്കിൽ കഴിവുള്ള മനുഷ്യനോടോ സഹായം സ്വീകരിക്കുന്നത് പ്രാർത്ഥനയാകുന്നു.

25. **പ്രാർത്ഥനയുടെ ഫലം**: അഹങ്കാരം ഇല്ലാതാവൽ, ആത്മാവിൽ ആർദ്രത, ഗുണങ്ങൾ നേടിയെടുക്കാൻ സ്ഥിരോത്സാഹത്തോടെയുള്ള പരിശ്രമം, അത്യന്തം പ്രീതി ഇവയെല്ലാം പ്രാർത്ഥനയുടെ ഫലമാകുന്നു.

26. **ഉപാസന:** ഈശ്വരന്റെ ആനന്ദ സ്വരൂപത്തിൽ തന്റെ ആത്മാവിനെ വിലയിപ്പിക്കുന്നതിനെ ഉപാസന എന്നു പറയുന്നു.

27. **നിർഗുണോപാസന:** ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, സംയോഗം, വിയോഗം, ഭാരമില്ലാത്തത്, ഭാരം കൂടിയത്, അവിദ്യ, ജന്മം, മരണം, ദുഃഖം തുടങ്ങിയ ഗുണങ്ങൾക്ക് അതീതനാണ് പരമാത്മാവ് എന്നു മനസ്സിലാക്കി ആരാണോ ഈശ്വരനെ ഉപാസിക്കുന്നത് അതിനെ നിർഗുണോപാസന എന്നു പറയുന്നു.

28. **മുക്തി**: ചീത്ത കർമ്മങ്ങളിൽ നിന്നും ജന്മ-മരണാദി ദുഃഖ സാഗരത്തിൽ നിന്നും മോചിതനായി സുഖസ്വരൂപനായ പരമേശ്വരനെ പ്രാപിച്ച് സുഖത്തിൽത്തന്നെ കഴിയുന്നതിനെ മുക്തി എന്നു പറയുന്നു.

29. **സഗുണോപാസന:** സർവജ്ഞൻ, സർവ ശക്തിമാൻ, ശുദ്ധൻ, നിത്യൻ, ആനന്ദം, സർവ വ്യാപകൻ, ഏകൻ, സനാതനൻ, സർവ കർത്താവ്, സർവാധാരം, സർവ സ്വാമി, സർവ നിയന്താവ്, സർവാന്തര്യാമി, മംഗളമയൻ, സർവാനന്ദപ്രദൻ, സർവപിതാവ്, സകല ലോക രചയിതാവ്, ന്യായകാരി, ദയാലു തുടങ്ങിയ സദ്ഗുണങ്ങളാൽ നിറഞ്ഞവനായി ക്കണ്ട് ഈശ്വരനെ ഉപാസിക്കുന്നതിനെ സഗുണോപാസന എന്നു പറയുന്നു.

30. **മുക്തിക്കുള്ള ഉപായം**: ഈശ്വരസ്തുതി, പ്രാർത്ഥന, ഉപാസന എന്നിവയും ധർമാചരണം, പുണ്യമായത് ചെയ്യൽ, സത്സം ഗം, വിശ്വാസം, തീർത്ഥസേവനം, സദ്പുരുഷൻമാരുമായുള്ള സംഗം, പരോപകാരം തുടങ്ങിയ നല്ല കാര്യങ്ങൾ ചെയ്യുക അതുവഴി കേവല ദുഷ്ടകർമത്തിൽ നിന്നും മാറിനിൽക്കുക. ഇതെല്ലാം മുക്തിക്കുള്ള മാർഗങ്ങളാകുന്നു.

31. **കർത്താവ്:** ആരാണോ സ്വതന്ത്രതാ പൂർവം കർമങ്ങൾ ചെയ്യുന്നത്, കാര്യസിദ്ധി ക്കുള്ള എല്ലാ വഴികളും ആരുടെ സ്വാധീന ത്തിലാണോ അവൻ കർത്താവാണ്.

32. **കാരണം:** യാതൊന്നിനെ ഗ്രഹിക്കുന്നതു കൊണ്ടാണോ ഏതെങ്കിലും കാര്യമോ വസ്തുവോ ഉണ്ടാകുന്നത് അഥവാ യാതൊന്നിന്റെ അഭാവത്തിൽ യാതൊരു വസ്തുവും ഉണ്ടാകുന്നില്ലയോ, അതിനെ കാരണം എന്നു പറയുന്നു. അവ മൂന്നു പ്രകാരമുണ്ട്.

33. **ഉപാദാന കാരണം**: ഏതൊന്നിനെ സ്വീകരിക്കുന്നതുകൊണ്ട് ഉല്പന്നം നിർമിക്കുവാൻ സാധിക്കുന്നു. ഉദാ: മണ്ണുകൊണ്ട് കുടം ഉണ്ടാക്കുന്നു. അതിനെ ഉപാദാനകാരണമെന്നു പറയുന്നു.

34. **നിമിത്ത കാരണം**: നിർമാതാവാണ് നിമിത്ത കാരണം. കുംഭാരൻ കുടം നിർമിക്കുന്നു; ഇതിനെ നിമിത്ത കാരണമെന്നു പറയുന്നു.

35. **സാധാരണ കാരണം**: കുംഭാരന്റെ ചക്രം, വടി, ദിക്കുകൾ, ആകാശം, പ്രകാശം എന്നിവയൊക്കെ സാധാരണ കാരണമാണ്.

36. **കാര്യം**: ഏതെങ്കിലും പദാർത്ഥങ്ങളുടെ ചേർച്ചകൊണ്ട് യാതൊന്ന് സ്ഥൂലരൂപം പ്രാപിച്ച്, പ്രയോജന പ്രദമായിത്തീരുന്നുവോ അതായത് എന്തെങ്കിലും ചെയ്യുവാൻ യോഗ്യമായിത്തീരുന്നുവോ, അതിനെ ആ കാരണത്തിന്റെ കാര്യം എന്നു പറയുന്നു.

37. **സൃഷ്ടി:** കർത്താവിന്റെ രചനയാൽ കാരണദ്രവ്യം പ്രത്യേക സംയോഗത്താൽ വിവിധ പ്രകാരങ്ങളായ കാര്യരൂപങ്ങളായി വർത്തമാന കാലത്ത് വ്യവഹാരയോഗ്യമായിത്തീരുന്നതിനെ സൃഷ്ടി എന്നു പറയുന്നു.

38. **ജാതി:** ജനനം മുതൽ മരണം വരെ നിലനിൽക്കുന്നത്, എല്ലാ വ്യക്തികൾക്കും ഒരുപോലെ അനുഭവപ്പെടുന്നത്. ഈശ്വരകൃതം അതായത് മനുഷ്യൻ, പശു, കുതിര, വൃക്ഷം തുടങ്ങിയ വിവിധ സമൂഹങ്ങളെയാണ് ജാതി എന്ന പദം കൊണ്ട് അർത്ഥമാക്കുന്നത്.

39. **മനുഷ്യൻ:** ചിന്തിക്കാതെ യാതൊരു പ്രവൃത്തിയും ചെയ്യാത്തവന്റെ പേരാണ് മനുഷ്യൻ.

**40. ആര്യൻ**: ശ്രേഷ്ഠ സ്വഭാവി, ധർമാത്മാവ്, പരോപകാരി, സത്യവിദ്യ തുടങ്ങിയ ഗുണങ്ങളാൽ നിറഞ്ഞവനും ആര്യാവർത്തദേശത്തിലെ താമസക്കാരനുമായവനെയും ആര്യനെന്നു പറയുന്നു.

**41. ആര്യാവർത്തദേശം:** ഹിമാലയം, വിന്ധ്യാചലം, സിന്ധുനദി, ബ്രഹ്മപുത്ര നദി ഈ നാലതിരുകൾക്കുള്ളിലെ ദേശത്തെ ആര്യാവർത്തമെന്നു പറയുന്നു.

42. **ദസ്യു:** അനാര്യൻ അഥവാ മന്ദബുദ്ധി, ആര്യൻമാരുടെ സ്വഭാവത്തിനും ദേശത്തിനും പുറത്തുള്ളവനും കൊള്ളക്കാരനും, കള്ളനും ഹിംസക നുമായ ദുഷ്ടമനുഷ്യരാണ് ദസ്യു.

43. **വർണം:** ഗുണം, വാസന ഇവയുടെ കൂടിച്ചേരൽകൊണ്ട് ഗ്രഹിക്കപ്പെടുന്നതാണ് വർണം.

44. **വർണഭേദം:** ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവയാണ് വിവിധ വർണങ്ങൾ.

45. **ആശ്രമം:** അത്യന്ത പരിശ്രമത്താൽ ഉത്തമ ഗുണങ്ങളെ ഗ്രഹിക്കുകയും ശ്രേഷ്ഠമായകാര്യങ്ങൾ ചെയ്യുന്നതുമാണ് ആശ്രമം.

46. **ആശ്രമഭേദം:** സത്യവിദ്യ തുടങ്ങിയ നല്ല ഗുണങ്ങൾ ഗ്രഹിക്കുന്നതിനും ജിതേന്ദ്രിയത്വത്തിലൂടെ (ഇന്ദ്രിയങ്ങളെ സ്വാധീനത്തിലാക്കൽ) ആത്മാവിനും ശരീരത്തിനും ബലം നേടുന്നതിനുമുള്ള ബ്രഹ്മചര്യാശ്രമം, സന്താനോത്പത്തിക്കും വിദ്യ തുടങ്ങിയ വിവിധ വ്യവഹാരപ്രാപ്തിക്കും വേണ്ടിയുള്ള ഗൃഹസ്ഥാശ്രമം; ചിന്തിക്കുന്നതിനുള്ള വാനപ്രസ്ഥാശ്രമം, സകലർക്കും ഉപകാരം ചെയ്യുന്നതിനുള്ള സന്യാസാശ്രമം ഇങ്ങിനെ ആശ്രമങ്ങൾ നാലാണ്.

47. **യജ്ഞം:** അഗ്നിഹോത്രം മുതൽ അശ്വമേധം വരെയും നിർമാണ പ്രക്രിയയും പദാർത്ഥ വിജ്ഞാനവും (ഭൗതികശാസ്ത്രം) ലോകത്തിന്റെ ഉപകാരത്തിനായി ചെയ്യുന്നവയാകുന്നതിനാൽ യജ്ഞമെന്നു പറയുന്നു.

48. **കർമം:** മനസിലും ഇന്ദ്രിയങ്ങളിലും ശരീരത്തിലും ജീവന്റെ (ആത്മാവിന്റെ) ഇടപെടൽ മൂലമുള്ള ചേഷ്ടാവിശേഷങ്ങളെ കർമം എന്നു പറയുന്നു. കർമം മൂന്നു പ്രകാരമാണ്; ശുഭം, അശുഭം, മിശ്രം.

49. **ക്രിയമാണം:** വർത്തമാനകാലത്ത് ചെയ്യുന്ന കർമങ്ങളാണ് ക്രിയമാണകർമം.

50. **സഞ്ചിതം:** ക്രിയമാണ കർമങ്ങളുടെ സംസ്ക്കാരം അറിവിൽ (അബോധത്തിൽ) അടിഞ്ഞുകൂടുന്നതാണ് സഞ്ചിത സംസ്ക്കാരം.

51. **പ്രാരബ്ധം:** മുൻ ചെയ്ത കർമങ്ങളുടെ ഫലങ്ങൾ സുഖ-ദുഃഖ രൂപത്തിൽ അനുഭവിക്കുന്നതിനെ പ്രാരബ്ധമെന്നു പറയുന്നു.

52. **അനാദി പദാർത്ഥം:** ഈശ്വരൻ, ജീവാത്മാവ്, പ്രകൃതി ഈ മൂന്നും സ്വരൂപത്താൽ അനാദിയാണ്.

53. **പ്രവാഹത്താൽ അനാദി പദാർത്ഥം:** കാര്യരൂപിയായ ജഗത്ത്, ആത്മാവിന്റെ കർമം, ഇവ രണ്ടിന്റെയും കൂടിച്ചേരലും വേർ പിരിയലും ഇവ മൂന്നു പാരമ്പര്യമായിത്തന്നെ അനാദിയാണ്.

54. **അനാദിസ്വരൂപം:** ഒരിക്കലും ഉത്പന്നമാവാത്തത്, കാരണ രഹിതമായത് അതായത് എല്ലായ്പ്പോഴും സ്വയംസിദ്ധമായത് അനാദിയാകുന്നു.

55. **പുരുഷാർഥം:** ആലസ്യത്തെ പൂർണ മായും വെടിഞ്ഞ് ഉത്തമമായവ ലഭിക്കുന്നതിനു ശരീരം, മനസ്, വാണി, ധനം എന്നിവയെ നിരന്തരം ഉപയോഗപ്പെടുത്തുന്നതാണ് പുരു ഷാർത്ഥം.

56. **പുരുഷാർത്ഥ ഭേദങ്ങൾ:** അപ്രാപ്തമായ വസ്തുവിനുവേണ്ടി യുള്ള ഇച്ഛ, പ്രാപ്തമായവയെ വേണ്ടവിധം സംരക്ഷിക്കൽ, സംരക്ഷിച്ചതിനെ വർദ്ധിപ്പിക്കൽ, വർദ്ധിച്ച പദാർത്ഥങ്ങളെ സത്യവിദ്യയുടെ ഉന്നതിക്കായി, ഏവരുടേയും ഹിതത്തിനായി ചിലവുചെയ്യുക ഇങ്ങനെ നാലു പ്രകാരത്തിലുള്ള കർമങ്ങ ളാണ് പുരുഷാർത്ഥങ്ങൾ.

57. **പരോപകാരം:** തന്റെ സ്വന്തം കഴിവുകൊണ്ട് മറ്റു ജീവജാലങ്ങളുടെ സുഖത്തിനു വേണ്ടി ശരീരം, മനസ്, ധനം ഇവ കൊണ്ട് പ്രയത്നിക്കുന്നതിനെ പരോപകാരം എന്നു പറയുന്നു.

58. **ശിഷ്ടാചാരം:** യാതൊന്നാൽ അശുഭ ഗുണങ്ങൾ ത്യജിക്കപ്പെടുന്നുവോ അതു ശിഷ്ടാചാരമെന്നു പറയപ്പെടുന്നു.

59. **സദാചാരം:** സൃഷ്ടിയുടെ ആരംഭം മുതൽ സദ്പുരുഷൻമാരാൽ ആചരിക്കപ്പെട്ടു വന്ന വേദോക്തമായ ആചാരം, സത്യാചരണവും അസത്യ പരിത്യാഗവും ചേർന്നതാണ് സദാചാരം.

60. **വിദ്യാപുസ്തകം:** ഈശ്വരോക്തവും സനാതനവും സത്യ വിദ്യാമയവുമായ ചതുർവേദങ്ങളെ വിദ്യാപുസ്തകമെന്നു പറയുന്നു.

61. **ആചാര്യൻ:** ശ്രേഷ്ഠമായ ആചരണങ്ങൾ ഗ്രഹിപ്പിക്കുകയും എല്ലാ വിദ്യകളും പഠിപ്പിക്കുന്നവനുമാണ് ആചാര്യൻ.

62. **ഗുരു:** വീര്യദാനം മുതൽ ചോറൂൺ വരെ ചെയ്യിച്ച് കാത്തു പോരുന്നതു കൊണ്ട് പിതാവ് ഗുരുവാകുന്നു, സത്യോപദേശത്താൽ ഹൃദയത്തിലെ അജ്ഞാനമാകുന്ന അന്ധകാരത്തെ ഇല്ലാതാക്കുന്നവനെയും ഗുരു എന്നു വിളിക്കുന്നു.

63. **അതിഥി:** വരാനും പോവാനും നിശ്ചിതമായ ഒരു തിഥി (ദിവസം) ഇല്ലാത്തവനും എല്ലായിടവും ചുറ്റിസഞ്ചരിച്ച് പ്രശ്നോത്തരങ്ങളുടെ ഉപദേശത്താൽ എല്ലാവർക്കും ഉപകാരം ചെയ്യുന്നവരുമായ ജ്ഞാനികളെ അതിഥി എന്നു വിളിക്കുന്നു.

64. **പഞ്ചായതന പൂജ:** ജീവിച്ചിരിക്കുന്ന മാതാവ്, പിതാവ്, ആചാര്യൻ, അതിഥി പിന്നെ പരമേശ്വരൻ ഇവരെ യഥായോഗ്യം സത്കരിച്ച് പ്രസന്നരാക്കുന്നതാണ് പഞ്ചായതന പൂജ.

65. **പൂജ:** ജ്ഞാനികളെ യോഗ്യതക്കനുസരിച്ച് സത്ക്കരിക്കുന്നതാണ് പൂജ.

66. **അപൂജ:** ജ്ഞാനശൂന്യമായ ജഡപദാർത്ഥങ്ങളെയും സത്ക്കാരയോഗ്യമല്ലാത്തവയേയും സത്ക്കരിക്കുന്നതാണ് അപൂജ.

67. **ജഡം:** ജ്ഞാനാദി ഗുണങ്ങൾ ഇല്ലാത്ത വസ്തുവാണ് ജഡം.

68. **ചേതനം:** ജ്ഞാനാദി ഗുണത്താൽ യുക്തമായ പദാർത്ഥമാണ് ചേതനം.

69. **ഭാവന:** യാതൊരു പ്രകാരമുള്ള വസ്തുവിനെ ചിന്തകൊണ്ട് അപ്രകാരം തന്നെ, ഭ്രമരഹിതമായി, നിശ്ചയിച്ച് ഉറപ്പിക്കുകയും അതായത് ഉള്ളത് ഉള്ളതുപോലെ മനസ്സിലാക്കുന്നതിനെ ഭാവന എന്നു പറയുന്നു.

70. **അഭാവന:** ഭാവനക്കു വിപരീതമായത് അഥവാ മിഥ്യാ ജ്ഞാനത്താൽ ഒന്ന് മറ്റൊന്നാണെന്നു നിശ്ചയിച്ചുറപ്പിക്കുക. ഉദാഹരണമായി ജഡം ചേതനമാണെന്നും, മറിച്ചും നിശ്ചയിക്കുന്നതിനെ അഭാവന എന്നു പറയുന്നു.

71. **പണ്ഡിതൻ:** സത്യാസത്യങ്ങളെ വിവേകപൂർവ്വം തിരിച്ചറിയുന്നവനും ധർമാത്മാവും, സത്യവാദിയും, സത്യപ്രിയനും, വിദ്വാനും എല്ലാവരുടെയും ഹിതത്തെകാംക്ഷിക്കുന്നയാളുമാണ് പണ്ഡിതൻ.

72. **മൂർഖൻ:** അജ്ഞാനം, പിടിവാശി, ദുരാഗ്രഹം തുടങ്ങിയ ദോഷമുള്ളവനാണ് മൂർഖൻ.

73. **ജ്യേഷ്ഠ കനിഷ്ഠ വ്യവഹാരം:** മുതിർന്നവരോടും ഇളയ വരോടും യോഗ്യതക്കനുസരിച്ച് പരസ്പരം മാനിക്കുന്നതാണ് (ബഹുമാനിക്കുന്നതാണ്) ജ്യേഷ്ഠ കനിഷ്ഠ വ്യവഹാരം.

74. **സർവഹിതം:** ശരീരം, മനസ്, ധനം ഇവകളെക്കൊണ്ട് എല്ലാ വരുടേയും അധിക സുഖത്തിനായി പ്രവർത്തിക്കുന്നതാണ് സർവഹിതം.

75. **മോഷണത്യാഗം:** ഉടമസ്ഥന്റെ ഉത്തരവില്ലാതെ ആരുടെ യെങ്കിലും പദാർത്ഥങ്ങൾ ഗ്രഹിക്കുന്നത് മോഷണവും അവയെ ഒഴിവാക്കുന്നത് മോഷണത്യാഗവുമാണ്.

76. **വ്യഭിചാര-ത്യാഗം:** സ്വന്തം സ്ത്രീയെ അല്ലാതെ മറ്റു സ്ത്രീയുമായി ബന്ധപ്പെടൽ, തന്റെ സ്ത്രീയുമായിപ്പോലും ഋതുകാലത്തിലല്ലാതെ വീര്യദാനം നടത്തുക, തന്റെ സ്ത്രീയു മായിട്ടാണെങ്കിലും തന്റെ വീര്യത്തെ നിരന്തരം നശിപ്പിക്കുക, യുവാവസ്ഥയിലെത്തുന്നതിനു മുൻപേ വിവാഹിതനാവുക ഇതിനെയെല്ലാം വ്യഭിചാരം എന്നു പറയുന്നു. ഇവകളെ കൈയ്യൊഴിയുന്നതാണ് വ്യഭിചാര ത്യാഗം.

77. **ജീവാത്മാവിന്റെ സ്വരൂപം:** ചേതനവും അല്പജ്ഞനും, ഇച്ഛ, ദ്വേഷം, പ്രയത്നം, സുഖം ഇവകളോടുകൂടിയവനും ജ്ഞാന ഗുണത്തോടു കൂടിയവനും നിത്യനുമാ കുന്നു ജീവാത്മാവ്.

78. **സ്വഭാവം:** ഒരു വസ്തുവിന്റെ സ്വാഭാവിക ഗുണത്തെ, ഉദാഹരണമായി അഗ്നിയുടെ ചൂടും പ്രകാശവും, അതായത് ഒരു വസ്തു നിലനിൽക്കുന്നിടത്തോളം കാലം അതിന്റെ ഗുണം മാറാതെ നിൽക്കുന്നു, ഇതിനാൽ ഇതിനു സ്വഭാവം എന്നു വിളിക്കുന്നു.

79. **പ്രളയം:** കാര്യരൂപമായ ജഗത്ത് കാരണ സ്വരൂപമാവുക, അഥവാ ജഗത്തിനെ സൃഷ്ടിച്ച ഈശ്വരൻ ഏതെല്ലാം കാരണങ്ങൾ കൊണ്ടാണോ സൃഷ്ടി നടത്തിയത്, കാര്യങ്ങളെ സൃഷ്ടിച്ച ശേഷം വേണ്ട വിധം പരിപാലിച്ച് വീണ്ടും കാരണ രൂപം തന്നെയാക്കി മാറ്റുന്നതാണ് പ്രളയം.

80. **മായാവി:** ചതി, കാപട്യം, സ്വാർഥം ഇവയിൽ പ്രസന്നതയും ദംഭം, അഹങ്കാരം, ദുശാഠ്യം തുടങ്ങിയ ദോഷങ്ങളെയും മായ എന്നു പറയുന്നു. യാതൊരു മനുഷ്യർ മായക്ക് അടിമ പ്പെട്ടിരിക്കുന്നുവോ മായയാൽ യുക്തനായിരിക്കുന്നുവോ അവനെ മായാവി എന്നു പറയുന്നു.

81. **ആപ്തൻ:** ചതി, കാപട്യം തുടങ്ങിയ ദോഷങ്ങൾ ഇല്ലാത്തവനും ധർമാത്മാവും,വിദ്വാനും,സത്യോപദേഷ്ടാവും എല്ലാവിധ കൃപാ കടാക്ഷത്തോടെയും പ്രവർത്തിച്ച് അവിദ്യയാകുന്ന ഇരുട്ടിനെ നശിപ്പിച്ച് അജ്ഞാനികളായ മനുഷ്യരുടെ ആത്മാവിൽ വിദ്യാരൂപിയായ സൂര്യനെ സദാപ്രകാശിപ്പിക്കുന്നവനാണ് ആപ്തൻ.

82. **പരീക്ഷ:** പ്രത്യക്ഷാദികളായ എട്ടു പ്രമാണങ്ങൾ, വേദവിദ്യ എന്നിവകൊണ്ട് ആത്മാവിനെ ശുദ്ധീകരിക്കൽ, സൃഷ്ടിക്രമത്തി നനുകൂലമായി ചിന്തിച്ച് സത്യത്തെയും അസത്യത്തെയും ശരിയായ രീതിയിൽ നിശ്ചയിച്ചറിയുന്നതാണ് പരീക്ഷ.

83. **എട്ടു പ്രമാണം:** പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, ഐതിഹ്യം, അർഥാപത്തി, സംഭവം, അഭാവം ഇവയാണ് എട്ടു പ്രമാണങ്ങൾ. ഇവകളെകൊണ്ടാണ് മനുഷ്യർ സത്യാസത്യങ്ങളെ നിശ്ചയിച്ചുറപ്പിക്കുന്നത്.

84. **ലക്ഷണം:** യാതൊന്നുകൊണ്ട് ലക്ഷ്യത്തെ അറിയാൻ കഴിയുന്നു, ഒന്നിന്റെ സ്വാഭാവികമായ ഗുണം അറിയുന്നു, ഉദാഹരണമായി രൂപംകൊണ്ട് അഗ്നിയെ അറിയുന്നു, ഇതാണ് ലക്ഷണം.

85. **പ്രമേയം:** പ്രമാണങ്ങളാൽ മനസ്സിലാകുന്നത്, ഉദാഹരണമായി കണ്ണിന്റെ പ്രമേയം രൂപമാകുന്നു, അതായത് ഇന്ദ്രിയങ്ങളാൽ പ്രതീതമാകുന്നത് പ്രമേയം.

86. **പ്രത്യക്ഷം:** ശബ്ദാദികളോടൊത്ത് ശ്രോത്രാദികളായ ഇന്ദ്രിയങ്ങളും മനസും ഒത്തുചേർന്ന് ഉണ്ടാവുന്ന ജ്ഞാനത്തെ പ്രത്യക്ഷം എന്നു പറയുന്നു.

87. **അനുമാനം:** മുൻകണ്ട ഒരു പദാർത്ഥത്തിന്റെ ഏതെങ്കിലും ഒരു ഭാഗം പ്രത്യക്ഷമായി കണ്ട് കാണാത്ത ഭാഗത്തെക്കുറിച്ച് ജ്ഞാനമുണ്ടാവുന്നതാണ് അനുമാനം.

88. **ഉപമാനം:** ഉദാഹരണമായി, ഒരാൾ പറയുകയാണ്. പശുവിനെ പോലെത്തന്നെയാണ് നീലപശുവും ഈയൊരു ഉപമയിൽ നിന്നും സദൃശ ജ്ഞാനം ഉണ്ടാകുന്നു. അതിനെ ഉപമാനം എന്നു പറയുന്നു.

89. **ശബ്ദം:** പൂർണ ആപ്തനായ പരമേശ്വരന്റേയും പരമേശ്വരന്റെ ഉപദേശത്തിനു വിരുദ്ധമായത് പറയാത്ത ആപ്തരുമായ മനുഷ്യ രുടേയും ഉപദേശത്തിനെ ശബ്ദപ്രമാണം എന്നു പറയുന്നു.

90. **ഐതിഹ്യം:** ശബ്ദപ്രമാണത്തിന് അനുകൂ ലവും, അസംഭവ്യങ്ങളും നുണകളും എഴു താതിരിക്കുകയും ചെയ്യുന്നതാണ് ഐതി ഹ്യം (ഇതിഹാസം-ചരിത്രം)

91. **അർഥാപത്തി:** ഒരു കാര്യം പറയുന്ന മാത്രയിൽ പറയാത്ത മറ്റൊരു കാര്യത്തിന്റെ ജ്ഞാനം ഉണ്ടാവുന്നതാണ് അർഥാപത്തി.

92. **സംഭവം:** സൃഷ്ടിക്രമത്തിനും (പ്രാകൃ തിക ജ്ഞാനത്തിനും) യുക്തിക്കും നിര ക്കുന്ന പ്രമാണമാണ് സംഭവം.

93. **അഭാവ പ്രമാണം:** ഒരാൾ മറ്റൊരാളോട് ‘നീ വെള്ളം കൊണ്ടു വരൂ’ എന്നു പറഞ്ഞു. കേട്ടയാൾ നോക്കിയിടത്ത് വെള്ളം കണ്ടില്ല, പക്ഷേ എവിടെയാണോ വെള്ളമുള്ളത് അവിടെ നിന്നു കൊണ്ടുവരേണ്ടതാണ്. അഭാവം നിമിത്തമുണ്ടാകുന്ന ജ്ഞാനം അഭാവ പ്രമാണത്താലാണ്.

94. **ശാസ്ത്രം:** സത്യവിദ്യകളുടെ പ്രതിപാദനത്താ ൽ യുക്തവും ഏതൊന്നുകൊണ്ട് മനുഷ്യർക്ക് സത്യത്തെക്കുറിച്ചുള്ള ശിക്ഷണം ലഭിക്കുന്നു വോ അതാണ് ശാസ്ത്രം.

95. **വേദം:** ഈശ്വരോക്തമായ സത്യവിദ്യകളാൽ യുക്തമായ ഋഗ്വേദാദികളായ നാലു സംഹിതാ പുസ്തകങ്ങൾ, മനുഷ്യന് സത്യാസത്യ ജ്ഞാനം നൽകുന്നു അവയാണ് വേദങ്ങൾ.

**96. പുരാണം:** പ്രാചീനങ്ങളായ ഐതരേയം, ശതപഥ ബ്രാഹ്മണം തുടങ്ങി ഋഷി മുനിമാരാൽ എഴുതപ്പെട്ട സത്യാർത്ഥപുസ്തകങ്ങളെയാണ് പുരാണം, ഇതിഹാസം, കല്പം, ഗാഥ, നരാശംസി എന്നെല്ലാം വിളിക്കുന്നത്.

**97. ഉപവേദം:** ആയുർവ്വേദം(വൈദ്യശാസ്ത്രം), ധനുർവേദം (ആയുധവിദ്യ, രാജധർമം), ഗാന്ധർവ്വവേദം (സംഗീത ശാസ്ത്രം), അർഥവേദം (നിർമാണ ശാസ്ത്രം) ഈ നാലുമാണ് ഉപവേദങ്ങൾ.

**98. വേദാംഗം:** ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്, ജ്യോതിഷം ഈ ആർഷ സനാതന ശാസ്ത്രങ്ങളാണ് വേദാംഗങ്ങൾ.

**99. ഉപാംഗം:** ഋഷി മുനികൃതങ്ങളായ മീമാംസ, വൈശേഷികം, ന്യായം, യോഗം, സാംഖ്യം, വേദാന്തം എന്നീ ആറു ശാസ്ത്രങ്ങളാണ് ഉപാംഗങ്ങൾ.

**100. നമസ്തേ:** ഞാൻ നിങ്ങളെ ബഹുമാനിക്കുന്നു.

**।। ഇതി ആര്യോദ്ദേശ്യരത്നമാലാ സമാപ്താ ।।**



## ദയാനന്ദ സൂക്തികൾ

**വേദങ്ങൾ സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ ഉണ്ടായതാണ്. വേദമതമല്ലാതെ മറ്റൊരു മതവും ഈ ഭൂമുഖത്ത് ഉണ്ടായിരുന്നില്ല. മഹാഭാരതയുദ്ധത്തിന്ശേഷം വേദം പ്രചരിക്കുന്നത് ഇല്ലാതായതോടെയാണ് അവിദ്യയുടെ അന്ധകാരം ഈ ലോകത്താകമാനം പരക്കുവാൻ തുടങ്ങിയത്. മനുഷ്യർ നിരവധി ചിന്താധാരകളുമായ് വേർപിരിഞ്ഞ് പരസ്പരം മത്സരിക്കുന്നതും വിവിധ മതചിന്തകൾ ആവിർഭവിക്കുന്നതും അതേ തുടർന്നാണ്.**

**ഭാരതത്തിന്റെ പുരാണേതിഹാസങ്ങളെക്കുറിച്ചും ജൈന-ബൗദ്ധ മതങ്ങളുടെ ആവിർഭാവത്തെക്കുറിച്ചും ഋഷി ദയാനന്ദ സരസ്വതിയുടെ ചില നിരീക്ഷണങ്ങൾ ചുവടെ ചേർക്കുന്നു.**

ആര്യാവർത്തത്തിലെ ജനതതിക്കിടയിൽ വേദപഠനവും അതിന്റെ പ്രചാരണവും നിലച്ചതോടെയാണ് സാംസ്കാരികമായ അധഃപതനം ആരംഭിച്ചത്. അതോടെ വർഗ്ഗങ്ങൾ തമ്മിലും ആശയങ്ങൽ തമ്മിലും വിവേചനം കാണിച്ചുകൊണ്ടുള്ള നവ മതാശയങ്ങൾ ആവിർഭവിക്കുകയും അവയുടെ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തു. അജ്ഞത ആര്യാവർത്തത്തിലാകമാനം നിഴലിച്ചു. ഇക്കാലയളവിലാണ് ജൈന-ബുദ്ധ മതക്കാരുടെ ആശയങ്ങൾ രൂഢമൂലമാകുന്നത്. ശാസ്ത്ര വിരുദ്ധമായ ആശയങ്ങളുമായി കടന്നുവന്ന ജൈന-ബുദ്ധമതങ്ങൾ ഇവിടെ ആഴത്തിൽ വേരോടാൻ തുടങ്ങി.

ഭാരതത്തിന്റെ ഇതിഹാസങ്ങളിലും പുരാണങ്ങളിലും എവിടെയും ജൈന-ബുദ്ധമതത്തെക്കുറിച്ച് പ്രതിപാദിക്കുന്നില്ല. എന്നാൽ ജൈന-ബൗദ്ധ ഗ്രന്ഥങ്ങളിലാകട്ടെ ശ്രീരാമനെക്കുറിച്ചും, വാത്മീകിയെക്കുറിച്ചും സൂചിപ്പിക്കുന്നു. ഇതിൽനിന്നും എന്താണ് മനസ്സിലാക്കേണ്ടത്? മഹാഭാരത രാമായണാദി പുരാണങ്ങളുടെ കാലത്തിന് ശേഷമാണ് ഈദൃശമതങ്ങളുടെ ഉദ്ഭവം എന്നല്ലേ? രാമായണ മഹാഭാരതാദി പുരാണ ഇതിഹാസങ്ങളുടെ രചയിതാക്കൾ ജൈന-ബുദ്ധ ജീവിതങ്ങളിൽ നിന്നുമാണ് തങ്ങളുടെ ഗ്രന്ഥങ്ങൾക്കുള്ള ആശയം സ്വീകരിച്ചത് എന്ന ഒരു വാദം ചിലർ കൊണ്ടുവരുന്നുണ്ട്.

എന്നാൽ അത്തരം വാദക്കാരോട് ഒരു കാര്യം ചോദിക്കാവുന്നതാണ്. മഹത്തരമെന്നു വാഴ്ത്തുന്ന ജൈന-ബൗദ്ധ ഗ്രന്ഥങ്ങളെക്കുറിച്ച് മഹാഭാരതമോ രാമായണമോ ഒന്നും പറയുന്നില്ല എന്നു മാത്രവുമല്ല ജൈന-ബുദ്ധമതങ്ങളുടെ വിശുദ്ധ ഗ്രന്ഥങ്ങളിലെല്ലാം ഭാരതപുരാണേതിഹാസങ്ങളെക്കുറിച്ച് എന്തുകൊണ്ട് സൂചിപ്പിക്കുകയും ചെയ്യുന്നൂ എന്ന്. ഇതിനർത്ഥം ഭാരതത്തിന്റെ പ്രാചീനഗ്രന്ഥങ്ങളായ പുരാണേതിഹാസങ്ങൾ തന്നെയാണ് ആദ്യം ഉണ്ടായത് എന്നല്ലേ? മറിച്ചാണ് പറയുന്നതെങ്കിൽ അച്ഛന്റെ ജനനസമയത്ത് മകൻ സാക്ഷിയായുണ്ടായിരുന്നു എന്നു പറയുന്നതുപോലെയാവും കാര്യം.

സ്വർണ്ണവും രത്നവും വിളയിച്ചെടുത്ത ഭൂമിയാണ് ആര്യാവർത്തം. അവിടെ വസിച്ചിരുന്നവരെയാണ് യഥാർത്ഥത്തിൽ ആര്യൻമാർ അഥവാ ശ്രേഷ്ഠൻമാർ എന്നു പറഞ്ഞുപോന്നിരുന്നത്. ലോകത്തിന്റെ നാനാദേശങ്ങളിൽ നിന്നും ആര്യാവർത്തത്തിലേക്ക് ജനതതികൾ കടന്നു വന്ന് സമ്പന്നരായിത്തീർന്നു. സൃഷ്ടിയുടെ തുടക്കം മുതൽതന്നെ ലോകത്തിൽ സർവ്വാധികാരികളായ ചക്രവർത്തിമാർ ആര്യൻമാരായിരുന്നു. മഹാഭാരതയുദ്ധകാലം വരെ ലോകത്തിലെ എല്ലാ രാജാക്കൻമാരും പ്രജകളും ആര്യാവർത്തത്തിലെ ചക്രവർത്തിമാരുടെ അധീനതയിലാണ് കഴിഞ്ഞുപോന്നിരുന്നത്.

*ഏതദ്ദേശ പ്രസൂതസ്യ സകാശാദഗ്രജന്മന:*
*സ്വസ്വം ചരിത്രം ശിക്ഷേരൻ*
*പൃഥിവ്യാം സർവ മാനവാഃ ( മനുസ്മൃതി 2-20)*

അർത്ഥം: ആര്യാവർത്തത്തിലെ ജ്ഞാനികളായ ബ്രാഹ്മണരിൽ നിന്നും ലോകത്തിന്റെ നാനാഭാഗത്തുള്ള ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ, ദസ്യുക്കൾ.... ( ഇന്നു കാണുന്ന ജാതിയുടെ അടിസ്ഥാനത്തിലല്ല) തുടങ്ങിയ മനുഷ്യർ അവനവനുയോജിച്ച വിദ്യയും, കർമ്മത്തെയും അതിന്റെ സ്വഭാവത്തെയും സംബന്ധിച്ച അഭ്യാസവും, അതിനായിക്കൊണ്ടുള്ള വിദ്യാഭ്യാസവും നേടിക്കൊള്ളണം)

മഹാഭാരതയുദ്ധം വരെ ഈ രീതിയിലുള്ള ഒരു ചരിത്രം നിലനിന്നുപോന്നു. പാണ്ഡവരുടെ കാലം വരെ. മഹാഭാരത യുദ്ധാനന്തരം പരസ്പരം പോരാടിക്കൊണ്ട് നാശോന്മുഖമായി ആര്യാവർത്തം.

മഹാഭാരതയുദ്ധത്തിൽ മഹാ വിദ്വാന്മാർ, രാജാക്കൻമാർ തപസ്വികളായ ഋഷിമാർ, ഇവരെല്ലാം വധിക്കപ്പെടുകയും അപ്പോൾ വിദ്യയും വേദധർമ്മങ്ങളും നശിക്കപ്പെടുകയും ചെയ്തു. പരസ്പരം

പോരടിച്ചുകൊണ്ട് ആര്യാവർത്തത്തിലെ ചെറു രാജ്യങ്ങൾ തമ്മിൽ ഈൗർഷ്യയും വെറുപ്പും പ്രകടിപ്പിക്കാൻ തുടങ്ങി. ഭരണവ്യവസ്ഥ ഛിന്നഭിന്നമായ അവസ്ഥയിൽ സമൂഹത്തിന്റെ വർണവ്യവസ്ഥക്കും നാശോന്മുഖമായ പരിണാമം സംഭവിച്ചു. അർത്ഥസഹിതം വേദം പഠിക്കുന്ന സമ്പ്രദായം മാറി. നിത്യവൃത്തിക്ക് വേണ്ടി മന്ത്രം ചൊല്ലൽ മാത്രം നിലനിർത്തി, അതാകട്ടെ മറ്റ് വിഭാഗങ്ങൾക്ക് പഠിക്കാനോ പഠിപ്പിച്ചുകൊടുക്കാനോ തയ്യാറല്ലാത്ത വിധം അവനവന്റെ നിത്യവൃത്തിയുടെ ഭാഗമെന്നോണം വേദവും വേദോക്തധർമ്മവും അധഃപതിച്ചു. പൂർണ്ണവിദ്വാന്മാർക്കും ധാർമ്മികരായവർക്കും നൽകിയിരുന്ന ബ്രാഹ്മണർ, പൂജനീയർ മുതലായ വൈദിക ഋഷിപ്രോക്തമായ പേരുകൾ സ്വാർത്ഥമതികളും ബ്രഹ്മചര്യം നഷ്ടപ്പെട്ടവരും ദുർമാർഗ്ഗികളുമായ ആളുകൾ ഏറ്റെടുത്തു. ക്ഷത്രിയാദികളായ യജമാനൻമാർ സംസ്കൃതവിദ്യയിൽ നിന്നും അകന്നുപോയതോടെ ബ്രാഹ്മണാദികളായ ആളുകൾ പറഞ്ഞത് അപ്പാടെ വിശ്വസിച്ച് പ്രവർത്തിക്കാനും തുടങ്ങി. അങ്ങനെ ബ്രാഹ്മണ്യത്തിന്റെ പേരിൽ മാത്രം നിലനിന്ന ആളുകൾ അരങ്ങുവാണു. ഗുണകർമ്മസ്വഭാവത്തിൽ അധിഷ്ഠിതമായി നിലനിന്നിരുന്ന വർണക്രമം നശിച്ചു.

അതിന്റെ കാരണം പരമാത്മാവിന്റെ ദൃഷ്ടിയിൽ ദുരഭിമാനികളും അന്യായം ചെയ്യുന്നവരും വിദ്യാഹീനരുമായ ആളുകൾക്ക് രാജ്യഭരണത്തിനർഹതയില്ല എന്നതാണ്. അളവിൽ കവിഞ്ഞ സമ്പത്ത് അകർമ്മണ്യതയും അലസതയും സൃഷ്ടിക്കും. അതുവഴി ഭോഗലാലസതയും, വിദ്വേഷവും, ഈൗർഷ്യയും, മറ്റ് ദുർവാസനകളും വർദ്ധിക്കും. പ്രമാദങ്ങൾ വർദ്ധിക്കുമ്പോൾ രാജ്യത്തിനകത്ത് ശിഥിലശക്തികൾ വിളയാടും. ആളുകൾക്കിടയിൽ ദുസ്വഭാവവും ദുരാചാരങ്ങളും കടന്നുവരും. തന്നിഷ്ടപ്രകാരം പ്രവർത്തിക്കുന്ന ആളുകളുടെതായിത്തീരും അപ്പോൾ നാശോന്മുഖമായിത്തീർന്ന ആ രാജ്യം.

പക്ഷപാതവും ദുരഭിമാനവും വളർന്ന് അന്യായം വർദ്ധിക്കുമ്പോഴാണ് നാശം കടന്നു വരുന്നത്. കാരണം അന്യായം വർദ്ധിക്കുന്നിടത്ത് ന്യായകാരിയായ ഈശ്വരന്റെ നിയമം പ്രവർത്തിക്കുന്നുവല്ലോ. സ്വായംഭുവ രാജാവ് മുതൽ പാണ്ഡവർ വരെ നിലനിന്നിരുന്ന ആര്യന്മാരുടെ സാമ്രാജ്യം മാംസാഹാരം, ശൈശവ വിവാഹം, എന്നിത്യാദിദുരാചാരങ്ങളും ആളുകൾക്കിടയിൽ ദുരഭിമാനവും അവിദ്യയും വളർന്ന് പരസ്പരം പോരടിച്ച് നശിക്കുകയായിരുന്നു. പിന്നീട്

മുഗളൻമാരുടെ രാജ്യഭരണവും നശിച്ചില്ലാതായത് ഇതേ രീതിയിൽ തന്നെയായിരുന്നു. യുദ്ധവിഭാഗത്തിൽ സൈന്യവും രാജാവിന്റെ ശക്തിയും അപ്രതിരോധ്യമായ രീതിയിൽ വളർന്ന് അജയ്യമാകുമ്പോൾ പക്ഷപാതവും ദുരഭിമാനവും വർധിച്ച് പ്രകൃതി സഹജമായ എതിർപ്പുകൾ വന്നുകൂടും എന്നുള്ളതും വാസ്തവം മാത്രം.

സംസ്കാരത്തിന്റെ മകുടമായിരുന്ന ഈ ദേശത്തിന് തകർച്ച നേരിട്ടത് മഹാഭാരതയുദ്ധത്തോടുകൂടിയായിരുന്നു. മഹത്തുക്കളായ ആളുകൾ ആ യുദ്ധത്തിൽ കൊല്ലപ്പെട്ടു. അതോടുകൂടി വൈദികധർമ്മവും ധർമ്മ പ്രഭാവവും നാശപൂർണ്ണമായി. ആര്യാവർത്തം ഛിന്നഭിന്നമായി. കൊച്ചു കൊച്ചു ഭരണകൂടങ്ങളായി ആര്യാവർത്തം ശിഥിലീകരിക്കപ്പെട്ടു. ബ്രാഹ്മണർ വിദ്യാഹീനരായി. അർത്ഥസഹിതം വേദം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന സമ്പ്രദായം അവസാനിച്ചു. നിത്യവൃത്തിക്കായിമാത്രം ക്രിയകൾ ചെയ്യുന്ന രീതികൾ ആരംഭിച്ചു. വൈദികധർമ്മത്തിൽ നിന്നും മറ്റ് ആളുകൾ (ക്ഷത്രിയർ, വൈശ്യർ ,തുടങ്ങിയവർ) മാറ്റി നിർത്തപ്പെട്ടു. സ്വന്തം നിത്യവൃത്തിക്കായി വേദത്തെ കണ്ടുതുടങ്ങിയതോടെ ഗുണകർമ്മ സ്വഭാവത്തോടെയുള്ള ബ്രാഹ്മണാദി വർണവ്യവസ്ഥ നശിപ്പിക്കപ്പെട്ടു.

ഭാരതത്തിൽ ശൈവ വാമമാർഗ്ഗാചാരവുമായ് ബന്ധപ്പെട്ട വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് യഥാർത്ഥത്തിൽ ജൈന ബൗദ്ധമതാശയങ്ങൾ രൂപപ്പെട്ടത് എന്നാണ് മനസ്സിലാക്കേണ്ടത്. ജൈനബുദ്ധവിശ്വാസികൾ ഇതു പറഞ്ഞതിനാൽ നമ്മെ ദ്വേഷിച്ച് എതിർക്കുകയല്ല മറിച്ച് നാമിവിടെ സൂചിപ്പിച്ച കാര്യങ്ങളെ അതിന്റെ സത്യാസത്യങ്ങളെ നിർണയം ചെയ്യുകയാണ് യഥാർത്ഥത്തിൽ വേണ്ടത്. വിശ്വാസങ്ങളെ സംബന്ധിച്ച കാര്യങ്ങളിൽ സ്നേഹത്തിലും പരസ്പരബഹുമാനത്തിലും അധിഷ്ഠിതമായി സ്വയം നിലനിർത്തികൊണ്ട് അന്വേഷണങ്ങളും ആശയതർക്കങ്ങളും ബുദ്ധിമാൻമാരായ ആളുകൾ നടത്താത്ത പക്ഷം മറ്റുസാധാരണക്കാരായ ആളുകൾ അജ്ഞാനത്തിലേക്കും അവരുടെ ജീവിതം അന്ധകാരത്തിലേക്കും വീണുപോകും. ആയതിനാൽ സമൂഹത്തിലെ ബുദ്ധിമാൻമാരായ ആളുകൾ ഇത്തരം കാര്യങ്ങളെ വ്യവഹരിച്ച് പഠിക്കേണ്ടത് അത്യാവശ്യമാണ്.

**ബ്രാഹ്മണ്യം**

അച്ഛനമ്മമാർ ബ്രാഹ്മണരായതുകൊണ്ടോ, ഋഷിയുടെ ശിഷ്യനായതുകൊണ്ടോ ആരും ബ്രാഹ്മണനോ, ഋഷിയോ ആയിത്തീരുന്നില്ല. അവരവരുടെ ഉത്തമമായ ഗുണകർമ്മ സ്വഭാവങ്ങളാണ് ഒരാളെ ബ്രാഹ്മണനോ, ഋഷിയോ ആക്കുന്നത്. മാത്രവുമല്ല പരോപകാരം എന്നത് പ്രധാനപ്പെട്ട സ്വഭാവവിശേഷമാക്കുകയും വേണം.

**അശ്വമേധം, ഗോമേധം, നരമേധം തുടങ്ങിയവയുടെ അർത്ഥം**

മൃഗങ്ങളെ കൊന്ന് ഹോമിച്ച് യജ്ഞം നടത്താൻ എവിടെയും പറഞ്ഞിട്ടില്ല.

രാഷ്ട്രം വാ അശ്വമേധാ (ശതപഥ ബ്രാഹ്മണം 13.1.6.3)

അന്നം ഹി ഗൗഃ (ശതപഥബ്രാഹ്മണം 3.6.2.5)

അഗ്നിര് വാ അശ്വം (ശതപഥബ്രാഹ്മണം 3.6.2.5)

ആജ്യം മേധ (ശതപഥബ്രാഹ്മണം 13.3.6.2)

രാജാവ് പ്രജാപാലനം ചെയ്ത് ന്യായധർമ്മങ്ങളെ രാജ്യത്ത് നടത്തുന്നത് അശ്വമേധമാണ്. യജ്ഞത്തിൽ നെയ്യ് ഹോമിക്കുന്നതും, വിദ്യാദാനം ചെയ്യുന്നതും അശ്വമേധമാണ്.

സൂര്യകിരണങ്ങളെ ശുദ്ധമായ സ്ഥലത്ത് സ്വീകരിക്കുക, ഭക്ഷണപദാർത്ഥങ്ങൾ ശുദ്ധിയോടെ സൂക്ഷിക്കുക, ഭൂമി, വായു, അന്തരീക്ഷം, ജലം, ഇത്യാദികളെ മലിനീകരിക്കാതെ പരിശുദ്ധമാക്കി നിർത്തുക ഇവയൊക്കെ ഗോമേധമാണ്. സൂര്യകിരണങ്ങൾക്കും ഭൂമിക്കും ഗോശബ്ദം പര്യായമാണ്.

മനുഷ്യന്റെ ജഡമായ ദേഹം വിധിപ്രകാരം സംസ്കരിച്ചു കളയുന്നത് നരമേധവുമാണ്.

**ആനന്ദത്തിന് ചെയ്യേണ്ടത്** : ആശയങ്ങളുടെ കാര്യത്തിൽ സത്യത്തെ പക്ഷപാതരഹിതമായി നിന്നുകൊണ്ട് കാണുവാൻ കഴിയണം. പരസ്പരമുള്ള അഭിപ്രായവ്യത്യാസങ്ങളാൽ കടന്നുകൂടുന്ന ദേഷ്യവും, വെറുപ്പും ഇല്ലാതാക്കി സത്യത്തെ ഗ്രഹിച്ച് അസത്യത്തെ ത്യജിച്ച് കഴിഞ്ഞാൽ മതത്തെ സംബന്ധിച്ച് നിലനിൽക്കുന്ന മിഥ്യാധാരണകൾ ഇല്ലാതാകും. അപ്പോൾ പരസ്പര വിരുദ്ധങ്ങളായ നിലപാടുകളും ഇല്ലാതാകും. ആനന്ദത്തിനുള്ള വഴിയാണത്. അതിന് വേണ്ടിയാണ് എല്ലാ മതവിദ്വാൻമാരും യത്നിക്കേണ്ടത്.

ബാല്യാവസ്ഥ മുതൽ ഉത്തമമായ ശിക്ഷണം ലഭിക്കുന്ന ആൾക്കുമാത്രമേ വിദ്വാൻ ആകാനാവൂ.

*നവേത്തി യോ യസ്യ ഗുണപ്രകർഷം*
*സതസ്യനിന്ദാം സതതം കരോതി*
*യഥാ കിരാതീ കരികുംഭജാതാ*
*മുക്താഃ പരിത്യജ്യ ബിഭര്ത്തി ഗുഞ്ജാഃ.*
*(ചാണക്യനീതി)*

വിദ്വാനും ജ്ഞാനിയും ധർമിഷ്ഠനും സത്സംഗങ്ങൾ ചെയ്യുന്നവനും പുരുഷാർത്ഥിയും ജിതേന്ദ്രിയനും സുശീലനുമായ ഒരാൾക്കു മാത്രമേ ധർമാർത്ഥ കാമമോക്ഷങ്ങൾ പ്രാപിച്ച് ഈ ജന്മത്തിലും പരജന്മത്തിലും ആനന്ദത്തെ പ്രാപിക്കാൻ കഴിയുകയുള്ളൂ.

**ധർമാധർമങ്ങൾ പാലിക്കേണ്ടതിനെക്കുറിച്ച് ഋഷി ദയാനന്ദൻ പറയുന്നു:**

സത്യത്തെ മാനിക്കുക, അസത്യത്തെ ത്യജിക്കുക, ത്യജിപ്പിക്കുക എന്നതിലാണ് എനിക്ക് താല്പര്യം. അത് മനുഷ്യധർമ്മമാണ്. മനുഷ്യധർമ്മത്തിനു ബാഹ്യമായുള്ളതിൽ എനിക്ക് താല്പര്യമില്ല.

അന്യരുടെ സുഖദുഃഖങ്ങളും ലാഭനഷ്ടങ്ങളും അവനവന്റെതെന്നു കരുതി മറ്റുള്ളവരെ പരിഗണിക്കുന്നവനെയാണ് മനുഷ്യൻ എന്നു പറയുന്നത്. മനുഷ്യന്റെ മനനശീലം മറ്റുള്ളവരുടെ അഭ്യുദയങ്ങളെ പ്രതി ആയിരിക്കണം.

എത്രമാത്രം വിഷമതകൾ, കഠിനമായ പ്രയാസങ്ങൾ ആയാലും ശരി, അവനവന്റെ ജീവൻ വെടിഞ്ഞായാലും അധർമ്മത്മാക്കളെ എതിർക്കുക തന്നെ വേണം. അവരെത്ര ശക്തന്മാരായാലും ശരി.

ധർമാചരണം ആര് ചെയ്യുന്നുവോ അവരുടെ വാക്കുകളെ അവരെത്രമാത്രം ദുർബലരും ബലഹീനരും ആയിക്കൊള്ളട്ടെ ശ്രദ്ധിക്കേണ്ടതുണ്ട്, അവയെ ഭയപ്പെടേണ്ടതുണ്ട്.

*നിന്ദന്തു നീതി നിപുണായദിവാസ്തുവന്തു*
*ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടമ്*
*അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ*
*ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ (ഭർതൃഹരി)*

നീതി നിപുണരായ ആളുകൾ പൂജിക്കുകയോ നിന്ദിക്കുകയോ ചെയ്യട്ടെ. സമ്പത്ത് ഇഷ്ടംപോലെ വന്നുപോകട്ടെ. മരണം ഈ നിമിഷം അല്ലെങ്കിൽ യുഗങ്ങൾ കഴിഞ്ഞോ വന്നുചേരട്ടെ. അതെന്തായാലും ധീരന്മാർ അവരുടെ ന്യായമാർഗ്ഗത്തിൽ നിന്നും ഒരിക്കലും മാറി നില്ക്കുന്നില്ല.

*ന ജാതു കാമാന്ന ഭയാന്ന ലോഭാദ്*
*ധർമം ത്യജേജ്ജീവിതസ്യാപി ഹേതോഃ*
*ധർമോ നിത്യഃ  സുഖദുഃഖേത്വനിത്യേ*
*ജീവോ നിത്യോ ഹേതുരസ്യത്വ നിത്യഃ (മഹാഭാരതം)*

ധർമ്മം നിത്യമാണ്. സുഖദുഃഖങ്ങളാട്ടെ അനിത്യങ്ങളും ജീവൻ നിത്യമാണ്. അത് അനുഭവിക്കുന്ന സുഖദുഃഖകാരണങ്ങളാകട്ടെ അ നിത്യവുമാണ്. ആയതിനാൽ നിലനില്ക്കേണ്ടതാണ്. ജീവിതം നിലനി ർത്തുന്നതിനുവേണ്ടിയാൽപോലും ആഗ്രഹപൂർത്തീകരണത്തിനൊ, ഭയംകൊണ്ടോ ലോഭം നിമിത്തമോ ധർമ്മത്തെ ഒരിക്കൽപോലും ത്യജിക്കരുത്.

*സത്യമേവ ജയതേ നാനൃതം*
*സത്യേന പന്ഥാ വിതതോ ദേവയാനഃ*
*യേനാഽക്രമന്ത്യൃഷയോ ഹ്യാപ്തകാമാ*
*യത്ര തത്സത്യസ്യ പരമം വിധാനമ്.*
*(മുണ്ഡകോപനിഷത്ത്)*

സത്യത്തിന്റെ വഴിയിലൂടെ സഞ്ചരിക്കുന്നവരാണ് ശ്രേഷ്ഠരായ ഋഷിമാർ.  മോക്ഷമാർഗ്ഗത്തിലേക്കുള്ള വഴി സത്യത്തിൽ വിസ്തൃ തവുമാണ്. സത്യത്തിന് മാത്രമേ വിജയമുള്ളൂ. അസത്യത്തിന് നില നില്പ്പില്ല.

ഏക ഏവ സുഹൃദ്ധർമോ
നിധനേƒ പ്യനുയാതി യഃ
ശരീരേണ സമം നാശം
സർവമന്യദ്ധി ഗച്ഛതി.
(മനുസ്മൃതി)

മരണത്തിനുമപ്പുറത്തേക്ക് അനുയാത്രചെയ്യുന്ന സുഹൃത്ത് - അ താണ് ധർമ്മം. മറ്റെല്ലാം ശരീരത്തോടൊപ്പം നാശമടയും.

*നഹി സത്യാത് പരോധർമോ*
*നാനൃതാത് പാതകം പരമ്.*
*നഹി സത്യാത് പരം ജ്ഞാനമ്*
*തസ്മാത് സത്യം സമാചരേത്.*

സത്യത്തേക്കാൾ പരമമായ ധർമ്മമില്ല. അസത്യമാണ് വലിയ പാ തകവും. സത്യത്തെക്കാൾ വലിയ അറിവ് വേറെയില്ല. അതിനാൽ സത്യമാചരണം പ്രധാനം.

മതങ്ങൾ തമ്മിലുള്ള പരസ്പര സ്പർദ്ധയിൽ എനിക്ക് താത്പര്യമില്ല. സർവ്വ സത്യത്തെ പ്രചരിപ്പിച്ച് എല്ലാവരേയും ഐക്യത്തിലാക്കി പരസ്പരവിദ്വേഷം ഇല്ലാതാക്കി എല്ലാവർക്കും സമൃദ്ധിയും സത്യപ്രാപ്തിയും കൊടുക്കുന്നതിനുള്ള പരിശ്രമങ്ങളാണ് എന്റെത്. ഇതാണെന്റെ മുഖ്യലക്ഷ്യം.

ഈശ്വരൻ എല്ലാവർക്കും കൃപചൊരിഞ്ഞ് പരസ്പരസ്നേഹവും പ്രീതിയും സൗഖ്യവും വർദ്ധിപ്പിക്കുന്ന പ്രവൃത്തികളിൽ ഏർപ്പെടുത്തട്ടെ. ഞാൻ എന്റെതും അന്യവുമായ മതാന്തരങ്ങളിലെ ദോഷങ്ങൾ പക്ഷപാതം കൂടാതെ പ്രകാശിപ്പിക്കുന്നതുപോലെ എല്ലാ വിദ്വാന്മാരും ചെയ്താൽ പരസ്പരവിദ്വേഷവും വിരോധവും ഇല്ലാതാക്കി ആനന്ദപൂർവ്വം ഐക്യമത്യത്തോടെ ഒന്നിച്ചുചേർന്ന് സത്യപ്രാപ്തി കൈവരുത്തുവാൻ എന്താണ് വിഷമം?

**അന്ധവിശ്വാസവും അനാചാരങ്ങളും പെരുകിയ സമൂഹത്തിനോട് ഋഷി ദയാനന്ദ സരസ്വതി ചോദിച്ചു:**

'നിങ്ങളുടെ കൺമുന്നിലല്ലേ അനാചാരജടിലമായ ആശയങ്ങൾ മതങ്ങളായി പെരുകിവരുന്നത്. നിരവധി ആളുകളാണ് അതിന്റെ പിന്നാലെ പോകുന്നത്. ഇന്നും നാളെയും കണക്കാക്കി ഉന്നതിയെ ലക്ഷ്യമാക്കി പ്രവർത്തിച്ചെങ്കിൽ മാത്രമേ ആര്യാവർത്തത്തിനും ഇതരദേശങ്ങൾക്കും അഭിവൃദ്ധി തിരിച്ചുപിടിക്കാൻ കഴിയുകയുള്ളൂ. അഭിവൃദ്ധിക്ക് കാരണമായ വേദശാസ്ത്രാദി പഠനങ്ങളും പാഠനങ്ങളും ബ്രഹ്മചര്യാദി ആശ്രമങ്ങളുടെ അനുഷ്ഠാനവും സത്യോപദേശവും ചെയ്യാതെ നമ്മുടെ ദേശത്തിന് ഉയർച്ച ഉണ്ടാവില്ല.

നിരവധി ആളുകൾ ദൈവികസിദ്ധിയുണ്ടെന്നു പറഞ്ഞ് ആളുകളെ വിശ്വസിപ്പിച്ച് തെറ്റിദ്ധരിപ്പിക്കുന്നു. മായാജാലം രചിച്ച് ബുദ്ധിമാന്മാരെപ്പോലും വീഴ്ത്തുന്ന സൂത്രക്കാരും ഇക്കൂട്ടത്തിലുണ്ട്. ഇത്തരത്തിലുള്ള കൊള്ളക്കാർ നമ്മുടെ നാട്ടിൽ നിരവധിയാണ്. **വേദം പഠിക്കുകയും ആചരിക്കുകയും അതുവഴി ശാസ്ത്രത്തെ അറിയുകയും ചെയ്യുന്ന ആളുകൾക്ക് ഇത് വേഗത്തിൽ തിരിച്ചറിയാൻ കഴിയും. വേദവിദ്യകൾ പഠിക്കുകയും സത്സംഗങ്ങൾ ചെയ്യുകയുമാണ് ഇത്തരം അന്ധവിശ്വാസങ്ങളിൽനിന്നും അനാചാരങ്ങളിൽനിന്നും കരകരയറുവാനുള്ള ഏകമാർഗ്ഗം. കാരണം, വേദം അറിവാണ്. അറിവ് മനുഷ്യന്റെ കണ്ണാണ്.**'

**മതത്തെക്കുറിച്ച്**

എല്ലാ മതങ്ങളെക്കുറിച്ചും അല്പാല്പം അറിവുവേണം. മനുഷ്യർക്ക് പരസ്പരം വിചാരവിനിമയത്തിന് അവസരമുണ്ടാകാൻ അത് നല്ലതാണ്. പരസ്പരം ദോഷഖണ്ഡനം ചെയ്ത് ഗുണം ഗ്രഹിക്കുമാറാകട്ടെ. അന്യമതത്തിലോ സ്വമതത്തിലോ വൃഥാ നല്ലതും തീയതും ആരോപിച്ചിട്ട് കാര്യമില്ല. നല്ലത് നല്ലതായും തീയ്യത് തീയ്യതായും ഏവർക്കും ബോധിക്കട്ടെ. ആരും ആരുടെ മേലും കള്ളം പ്രചരിപ്പിക്കുകയോ സത്യത്തെ നിരോധിക്കുകയോ ചെയ്യാതിരിക്കട്ടെ. ആരോടും ബലാത്കാരം അരുത്.

തന്റെയും അന്യന്റെയും ദോഷങ്ങളെ ദോഷമായും ഗുണങ്ങളെ അങ്ങനെയും കണ്ട് ദോഷങ്ങളെ ത്യജിച്ച് ഗുണങ്ങളെ സ്വീകരിക്കണം.

**നമ്മുടെ കർത്തവ്യം**

പക്ഷപാതം ലോകത്തിലുണ്ടാക്കിയിട്ടുള്ളതും, ഉണ്ടാക്കുന്നതുമായ അനർത്ഥങ്ങളും ദോഷങ്ങളും ചില്ലറയല്ല. ഈ അനിശ്ചിതവും ക്ഷണഭംഗുരവുമായ ജീവിതത്തിൽ പരഹാനി ചെയ്ത് ലാഭമുണ്ടാക്കുന്നിൽ നിന്ന് സ്വയം മാറി നിൽക്കുന്നതും അന്യരെ മാറ്റി നിർത്തുന്നതും മനുഷ്യത്വത്തിന് മാറ്റേറ്റുകയാണ് ചെയ്യുക. ഇതിൽ വിരുദ്ധമായതെന്തെന്ന് വിദ്വാന്മാർ അറിഞ്ഞ് പെരുമാറണം. ഉചിതമായതിനെ സ്വീകരിക്കണം. എന്തെന്നാൽ ശാഠ്യം, ദുരാഗ്രഹം, ഈർഷ്യ, ദേഷ്യം, വാദവിവാദങ്ങൾ, വിരോധങ്ങൾ എന്നിവയെ കുറയ്ക്കാനാണ് കൂട്ടാനല്ല, മറിച്ച് പരസ്പരഹാനിയിൽ നിന്നൊഴിഞ്ഞ് പരസ്പരലാഭം വരുത്തുകയാണ് നമ്മുടെ മുഖ്യ കർത്തവ്യം.

സർവ്വശക്തിമാനായ ഈശ്വരന്റെ കൃപയും സഹായവും ആപ്തപുരുഷന്മാരുടെ സഹാനുഭൂതിയും കൊണ്ട് ഈ സിദ്ധാന്തങ്ങൾ ഭൂമിയിലെങ്ങും ശീഘ്രം പ്രവർത്തമാകട്ടെ. അങ്ങനെ ഏവനും സഹജമായി ധർമാർത്ഥകാമമോക്ഷങ്ങൾ സിദ്ധമാക്കി സദാ ഉന്നതിയും ആനന്ദവും പ്രാപിക്കട്ടെ. ഇതാണെന്റെ മുഖ്യലക്ഷ്യം.

